# മലങ്കര ഇടവക പത്രിക

പുസ്തകം ൧൫ ൧൯൦൬ കക്കടകം ലക്കം ൧

## "സുറിയാനി സുവിശേഷകൻ" മാസികയുടെ ഒരു പ്രത്യേക പരസ്യം.

സുറിയാനി സുവിശേഷസംഘംവകയായ, "സുവിശേഷകന്റെ" പുനരുദ്ധാരണത്തിനും പ്രചാരത്തിനുമായി സംഘത്തിൽ ആലോചിച്ചു തീർച്ചപ്പെടുത്തിയ പ്രകാരം ചിലർക്കെല്ലാം അച്ചടിച്ച കാർഡുകൾ അയച്ചതിന്റെ ശേഷം പത്രദ്വാരാ ഇതിനെ സർവ്വ ആളുകൾക്കും ഉത്സാഹം വരത്തക്ക വിധത്തിൽ പരസ്യം ചെയ്തുകൊള്ളുന്നു.

(൧) ൧൦൮൨-ാമാണ്ടത്തെ "സുറിയാനി സുവിശേഷകന്റെ" മുഴുവൻ വരിസംഖ്യ ൨൨ ചക്രവും ടി. ആണ്ടു കന്നിമാസം ൩൦-ാം നു-ക്കകം ഖജാൻജിക്കു കിട്ടത്തക്കവണ്ണം അയക്കുന്നവരും ഇതിനു മുമ്പുതന്നെ ൧൦൮൨-ലെ മുഴുവൻ വരിസംഖ്യ അടച്ചിട്ടുള്ളവരും ആയ വരിക്കാരുടെ പെരുകൾ നറുക്കിട്ടെടുത്തു കിട്ടുന്ന ക്രമംപോലെ താഴെ പറയുന്ന സമ്മാനങ്ങൾ കൊടുക്കപ്പെടുന്നതാകുന്നു.

| | | | | |
|---|---|---|---|---|
| ൧൦ കയിൽ | ൧ | സമ്മാനത്തിനു | ക | ൧൦ |
| ൮ | ,, | ൨ | ,, | ക ൧൬ |
| ൬ | ,, | ൩ | ,, | ക ൧൮ |
| ൪ | ,, | ൪ | ,, | ക ൧൬ |
| ൨ | ,, | ൫ | ,, | ക ൧൦ |
| ൧ | ,, | ൬ | ,, | ക ൬ |

(൨) ൧൦൦൦ വരിക്കാരുടെ പത്രവരിയായ ൭൦൦ രൂപാ പിരിയുമ്പോൾ മേൽകാണിച്ച നിരക്കനുസരിച്ചും അതിൽ ഭേദം വന്നാൽ സംഖ്യ അനുസരിച്ചും സമ്മാനസംഖ്യയ്ക്കു ഏറെക്കുറച്ചിൽ നിശ്ചയിക്കുന്നതാകുന്നു.

(൩) കുടിശ്ശിക വരിസംഖ്യകൾ കിടപ്പുള്ളവർക്കു കുടിശ്ശിക തീർത്തേ നറുക്കിൽ ചേരാവു എന്നു വിചാരിച്ചു നിരാശപ്പെടാതിരിപ്പാൻവേണ്ടി ൧ രൂപാ വീതം തന്നാൽ പ്രസ്തുത പത്രത്തിനുള്ള ഒരാണ്ടത്തെ വില കഴിച്ചുള്ളതു കുടിശ്ശിക തീർക്കുന്നതിനും അങ്ങനെ ഒന്നുരണ്ടു ആണ്ടുകൾകൊണ്ടു കുടിശ്ശിക തീർക്കാവുന്നതും ആണു. അവരുടെ കുടിശ്ശിക തീരുന്നതുവരെ പണമയക്കുമ്പോൾ എല്ലാം, ആ ആണ്ടത്തെ പത്രവരിയിൽ കൂടുതൽ സംഖ്യ ഉണ്ടായിരിക്കേണ്ടതും അതിനാൽ അവരെ നറുക്കിൽ ചേർക്കുന്നതിനു വിരോധമില്ലാത്തതുമാകുന്നു എന്നു ഒരേർപ്പാടും ചെയ്തിട്ടുണ്ടു.

(൪) സംഘത്തിനു നഷ്ടം വന്നാലും വരിക്കാരുടെ ഉത്സാഹത്തിനും ഗുണത്തിനുമായി വരിക്കാർക്കു മാത്രം മറ്റൊരു സമ്മാനംകൂടി കൊടുക്കപ്പെടുന്നതാകുന്നു. ൨൨ ചക്രം മാത്രമല്ലാതെ ൧ രൂപാ മുമ്പേറായി അടയ്ക്കുന്നവർക്കു സംഘംവകയായി പത്രാധിപരാൽ രചിക്കപ്പെട്ടതും ശൂ: ശ്ലീഹന്മാർ, എവൻഗേലിസ്തന്മാർ, മിശിഹായുടെ കാലത്തുണ്ടായിരുന്ന പല ജാതികൾ, പല വിശുദ്ധ പിതാക്കന്മാർ, ഹേറോദേസു, റോമ്മാ നാടുവാഴികൾ, മതവിരോധികൾ, ഊർശ്ലേംനാശങ്ങൾ, അന്ത്യോഖ്യാ വിവരണം, സുന്നഹദോസുകൾ എന്നിങ്ങനെ പല സംഗതികളുടെ ചുരുങ്ങിയ ചരിത്രങ്ങൾ അടങ്ങിയതും ൧൦ ചക്രം വിലയുള്ളതുമായ "പൂർവികസഭാപിതാക്കന്മാരും പൊതുസുന്നഹദോസുകളും" എന്നപുസ്തകം ഒരു പ്രതിസമ്മാനമായി കൊടുക്കുന്നതാണു.

(൫) ഇപ്രകാരം പത്രവിലയിൽ കൂടുതലായ സംഖ്യ (൧ ക) അയക്കുമ്പോൾ പുസ്തകം ആവശ്യമുള്ളവർ പുസ്തകം അയക്കുന്നതിന്റെ തപാൽ കൂലിയായ ഒരു ചക്രമൊ ആയതിനു സ്റ്റാമ്പൊ അയച്ചുതരേണ്ടിയതും ആകുന്നു.

(൬) വരിക്കാരെ ചേൎത്തു പണം അയക്കുന്നവൎക്കു അഞ്ചു വരിക്കാരുടെ ഒരു കൊല്ലത്തെ വരിസംഖ്യ ആയ ൩ ക ൨൫ ചക്രത്തിൽ കുറയാത്ത ഓരോ സംഖ്യയ്ക്കു ഓരോ ടിക്കറ്റുകൾ സൌജന്യമായി പേരെഴുതി ഇടുന്നതാകുന്നു.

(൭) മേൽപ്രകാരം പത്തു വരിക്കാരെ ചേൎത്തു പണമയക്കുന്നവൎക്കു ഒരു ടിക്കറ്റു സൌജന്യവും ആ ആണ്ടത്തെ "സുവിശേഷകൻ" പത്രവരി കൂടാതെ അയക്കുന്നതും ആകുന്നു.

(൮) ആണ്ടു അവസാനത്തിൽ പത്രവരി അടച്ചാൽ നറുക്കിട്ടെടുക്കുന്ന സമ്മാനമൊ ഇത്ര ആദായത്തിൽ പുസ്തകമൊ കിട്ടുകയില്ലെന്നു മാത്രമല്ല പത്രവരിയായി, ൧ ക അടയ്ക്കുകയും ചെയ്യണം; ആയതിനാൽ സമ്മാനങ്ങൾക്കു പുറമെ നാൽ ചക്രവും നഷ്ടപ്പെടുന്നതാകുന്നു. ഇങ്ങനെ നഷ്ടത്തിനു തങ്ങൾക്കു ഇടയായിതീരാതിരിപ്പാൻ ഇതുകണ്ടാൽഉടനെ ജാഗ്രതയോടുകൂടി പ്രവൃത്തിക്കണമെന്നു ഗുണദോഷിക്കുന്നു.

(൯) ൧൦൮൨ തുലാം ൧൦-ാംനു- നറുക്കെടുക്കുന്നതും വിവരങ്ങൾ ആ മാസത്തെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുന്നതുമാകുന്നു.

എന്നു ആജ്ഞപ്രകാരം ബജാൻജി കണിയാന്ത്രെ അലക്സന്ത്രയോസ ശെമ്മാശ്ശൻ.

൧൦. സംഘംവകക്കുള്ള സകല അപേക്ഷകളും ബജാൻജിയുടെ പേൎക്കു അയക്കേണ്ടതാണ്.

## അപേക്ഷിക്കേണ്ടും ഫാറം.

സുവിശേഷസംഘം ബജാൻജി കണിയാന്ത്രെ അലക്സന്ത്രയോസു ശെമ്മാശ്ശൻ അവൎകൾക്കു പഴയസിമ്മനാരി കോട്ടയം.

൧൦൮൨-ലെ "സുറിയാനി സുവിശേഷകൻ" ഒരു വൎഷത്തെക്കുള്ള വരിസംഖ്യ ൨൨ ചക്രവും ശേഷം.................. പുസ്തകത്തിനു അടപ്പാനുള്ളതും

കുടിശ്ശിക

ഇതൊന്നിച്ചു മണിആൎഡർ ആയി അയക്കുന്നു.

പത്രം ക്രമമായി അയച്ചുതരുവാൻ അപേക്ഷ.

പേരു

മേൽവിലാസം

൧൦൮൨ മാസം നു- ഒപ്പു.

---

## പാലയൂർ പള്ളി.

മലങ്കരെ മാർ തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട ഏഴു പള്ളികളിൽ ഒന്നാണല്ലൊ പാലയൂർ പള്ളി. അതു ആലുവായിൽനിന്നു വടക്കായി ബ്രിട്ടീഷുസംസ്ഥാനത്തിന്റെ അതൃത്തിക്കകത്താണിരിക്കുന്നതു. തോമ്മാശ്ലീഹായുടെ വരവിനെക്കുറിച്ചു അഭിപ്രായ വ്യത്യാസം പുറപ്പെട്ടുകൊണ്ടിരിക്കുന്ന ഈ കാലത്തു അപ്പോസ്ഥാലനാൽ സ്ഥാപിക്കപ്പെട്ട പള്ളികളെ സംബന്ധിച്ചുള്ള സ്ഥലപുരാണങ്ങൾ വിലയേറിയവയാണു. പാലയൂർപള്ളി

യെ സംബന്ധിച്ചു കിട്ടിയിട്ടുള്ള ചില സ്ഥലപുരാണങ്ങൾ താഴെ ചേൎക്കുന്നു. മറ്റുള്ള പള്ളികളെ സംബന്ധിച്ചും ഇതുപോലെ പുരാണങ്ങൾ ഉണ്ടെന്നു കേട്ടിട്ടുണ്ടു. അവ ആരെങ്കിലും അറിയിച്ചുതന്നാൽ പ്രസിദ്ധപ്പെടുത്താവുന്നതാണു.

൧. പാലയൂർ എന്ന ഒരം സ്ഥലത്തെ പള്ളിയും സഭയും പുരാതനത്തിൽ മിശിഹാകാലം ൫൧-൫൨ ഒരം കാലത്തു മാർ തോമാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതാണെന്നു കണ്ടിട്ടുള്ളവർ പറയുന്നതുപോലെ അത്ര സൂക്ഷ്മത്തോടുകൂടെ പാരമ്പൎയ്യമായും സംശമില്ലാത്ത വിധത്തിലും പറഞ്ഞുവരുന്നുണ്ടു. ഇതു അനേകകാലം മുമ്പതൊട്ടുണ്ടായ പാരമ്പൎയ്യ വൃത്താന്തമാണെങ്കിലും ഒരം വിശ്വാസികൾക്കു ഇതിനെപറ്റിയുള്ള വിശ്വാസം കണ്ടറിഞ്ഞിട്ടുള്ളതുപോലെ ലേശംപോലും സംശയം കൂടാതെയുള്ള വിധമാണു. അജ്ഞാനികളായ ഹിന്തുക്കൾപോലും ശ്ലീഹാ കുളത്തിൽ വെള്ളംകൊണ്ടു കാണിച്ച അതിശയത്താൽ ബ്രാഹ്മണസംഘത്തെ മാമോദീസാമുക്കി എന്നു തലമുറ തലമുറയായി പറഞ്ഞുവരുന്നതു നടപ്പായിരിക്കുന്നു. ഇതു കൂടാതെ ഇതു സംബന്ധമായി രേഖകളായയാതൊരു എഴുത്തുകളൊ ലക്ഷ്യങ്ങളൊ ഇപ്പോൾ ഇല്ല. ൫൦൦-ാം കാലത്തിനു മുമ്പുള്ളതായി വരാവുന്ന വല്ല പഴയ കല്ലറകളും കാണ്മാനില്ല. വല്ല രേഖകൾ ഉണ്ടായിരുന്നാൽതന്നെ അവ പലരാജ്യമാററങ്ങളാലും ടിപ്പുസുൽത്താൻ തീ വെച്ചു നശിപ്പിച്ചതായ ആക്രമങ്ങളാലും നശിപ്പാനൊ പൊയ്പോകുവാനൊ ഇടയുണ്ടായിരിക്കാം.

൨. പള്ളിയും സ്ഥലവും:—ഇപ്പോൾ പാലയൂർ പള്ളി നിൽക്കുന്ന സ്ഥലവും പള്ളിയും ശ്ലീഹാ ആദ്യം സ്ഥാപിക്കപ്പെട്ടിരിക്കുന്ന സ്ഥലത്തും സ്ഥാനത്തും തന്നെയാണു നിൽക്കുന്നതു. പലരാജ്യമാററവും ലഹളകളും ആക്രമങ്ങളും നിമിത്തം അന്യദേശക്കാർ ഇവിടെയ്ക്കും ഇവിടുത്തുകാർ അന്യദേശത്തെക്കും പോകുവാൻ ഇടയും വന്നിട്ടുണ്ടെങ്കിലും സ്ഥാനമാററവും പള്ളിയുടെ അസ്ഥിവാരത്തിനും കുറിപ്പിനും ഭേദവും ഇതുവരെ ഒന്നും ഉണ്ടായിട്ടില്ല.

൩. പുരാതനത്തെപററിയും ബ്രാഹ്മണരുടെ ഇടയിൽ വിശുദ്ധ ശ്ലീഹാ പ്രസംഗിച്ചു അതിശയമായി സ്ഥാപിച്ച സഭയാണെന്നുള്ള തെളിവിനും താഴെ പറയുന്ന സാഹചൎയ്യങ്ങൾ അനുകൂല തെളിവുകൾ ആകുന്നു.

(എ) പാലയൂർ ൩൨ മനക്കാർ അല്ലെങ്കിൽ ഇല്ലക്കാർ ആയ ബ്രാഹ്മണ കുഡുംബക്കാരും അനേകം ശൂദ്രാദികളും താമസിച്ചു വന്നിരുന്ന സ്ഥലമെന്നു പറയുന്നു. ഇതിന്നു തെളിവായി പുരാതനവും വളരെ പഴക്കമുള്ളതും ആയ അനേകം കൽകിണറുകളും അമ്പലക്കുളങ്ങളായിരുന്ന രണ്ടു വലിയ കുളങ്ങളും ഇപ്പോഴും കാ

ന്നൊന്നുണ്ടു. കിണറുകൾ ചിലതു മണ്ണു വീണു കാലപ്പഴക്കത്താൽ മൂടി കിടക്കുന്നതു പിന്നിട്ടു കണ്ടു പിടിക്കപ്പെട്ടവയാണു. ഇങ്ങനെ ജീൎണ്ണം ഭവിച്ച കൽകിണറുകൾ മുതലായവ അടുത്ത സ്ഥലങ്ങളിലില്ല.

(ബി) പള്ളി നിൽക്കുന്ന പറമ്പിലും അതിന്റെ ചുറ്റുമുള്ള പറമ്പുകളിലും അമ്പലങ്ങളുടെയും കരിങ്കല്ലു വിഗ്രഹങ്ങളുടെയും ശേഷിപ്പുകൾ ഇപ്പോഴും ധാരാളം കാണാനുണ്ടു. പാഴായി കിടന്നിരുന്ന വിഗ്രഹക്കൂട്ടങ്ങളിൽനിന്നു കല്ലിന്റെ ആവശ്യങ്ങൾക്കായി ഇപ്പോൾ ഉള്ള ദേശവാസികൾ വെട്ടിയെടുത്തു ഉപയോഗിച്ചുപോയതിനാൽ ഇവ മിക്കവാറും നശിച്ചുപോയെങ്കിലും ഏതാനും വിഗ്രഹങ്ങളും വിഗ്രഹപീഠങ്ങളും പള്ളിപ്പറമ്പിലും പള്ളിയുടെ കിഴക്കെ കുളത്തിലും ഇപ്പോഴും സൂക്ഷിച്ചിട്ടുണ്ടു.

(സി) ശ്ലീഹാ അതിശയം പ്രവൃത്തിച്ചു മാമോദീസാ മുക്കിയതായി പാരമ്പര്യമായി ക്രിസ്ത്യാനികൾ വിശ്വസിച്ചു വരുന്ന വലുതായ കുളം പള്ളിയുടെ പടിഞ്ഞാറുഭാഗത്തുണ്ടു. ഇവിടങ്ങളിലുള്ള അജ്ഞാനികളിൽക്കൂടി ഈ അതിശയ സംഭവത്തെപ്പറ്റിയുള്ള സംസാരം ഇപ്പോഴും ധാരാളമുണ്ടു.

(ഡി) പള്ളിയുടെ സമീപമുള്ള പറമ്പുകൾക്കു ഇപ്പോൾ ഉള്ള പേരുകൾ, ൧ തളിയിൽപറമ്പു, ൨ അമ്പലപ്പറമ്പു, ൩ ഓത്തുപറമ്പു, ൪ കാളിയം വീട്ടുപറമ്പു എന്നിങ്ങനെയാണു. ഇതിൽ ഒന്നാമത്തേതിൽ പ്രധാനപ്പെട്ട തളിക്ഷേത്രവും രണ്ടാമത്തേതിൽ വേറെ അമ്പലവും മൂന്നാമത്തേതിൽ ബ്രാഹ്മണരുടെ ഓത്തു പഠിപ്പിച്ചിരുന്ന ഓത്തുശാലയും നാലാമത്തേതിൽ ഭദ്രകാളിക്ഷേത്രവും മുമ്പുണ്ടായിരുന്നതിൽവച്ചു ഈ പേരുകൾ ഉളവായതാണെന്നു പറയുന്നു.

(ഇ) മേൽപറഞ്ഞവയിൽ പ്രധാനമായ "തളിക്ഷേത്രം" നാശം ഭവിച്ചു അശുദ്ധപ്പെട്ടു പോയതിന്റെശേഷം മലയാളരാജ്യം ഭരിച്ചിരുന്ന കോഴിക്കോട്ടു താമൂതിരി രാജാവു തളിക്ഷേത്രം കോഴിക്കോട്ടു സ്ഥാപിച്ചു പൂജ്യമാക്കിവച്ചു എന്നാണു പറയുന്നതു. കോഴിക്കോട്ടു തളിക്ഷേത്രവും തളി എന്ന സ്ഥലവും ഇപ്പോഴും പ്രധാനമാണു. കോഴിക്കോട്ടുള്ള തളിക്ഷേത്രം സ്ഥാപിച്ചിട്ടു ൧൫൦ാം കൊല്ലത്തിൽ അധികമായിരിക്കും. പാലയൂർ "തളിയിൽപറമ്പു" എന്നു പറയുന്ന പറമ്പു ഇപ്പോഴും താമൂതിരി (സാമൂതിരി) രാജകുഡുംബത്തിലേക്കുള്ള ഭൂമിയാണു.

(എഫ) പാലയൂർ ബ്രാഹ്മണാലയങ്ങളും ക്ഷേത്രങ്ങളും നശിച്ചു അശുദ്ധപ്പെട്ടുപോയ സ്ഥലമെന്നു സങ്കല്പിച്ചു മലയാള ബ്രാഹ്മണരായ നമ്പൂരിമാർ മുതലായവർ ഒരു സ്ഥലത്തു താമസിക്കയൊ അത്യാവശ്യമായി വന്നാൽക്കൂടി ജലംപോലും കുടിക്കയൊ ചെയ്കയില്ല. ഈ അജ്ഞാനം ഇപ്പോഴും ബ്രാഹ്മണർക്കുണ്ടു. എന്നു

തന്നെയുമല്ലാ പാലയൂർ ഉൾപ്പെട്ടതായ "ചാവകാട്ട" എന്ന സ്ഥലത്തിന്നു ആ പേർ ഉണ്ടായതു ബ്രാഹ്മണർ ശപിച്ചുപോയതെന്നു അൎത്ഥമായ "ശാപകാട്ട" എന്ന വാക്കിൽനിന്നായിരിക്കണം.

(ജി) ഈ പള്ളിയുടെ ഏററവും അടുത്തതായി ഒരു സ്ഥലത്തിന്നു "ജൂതകുന്നു" എന്നു പേരുണ്ടു. ഈ സ്ഥലത്തു യഹൂദന്മാരുടെ ഒരു പള്ളിയും യഹൂദന്മാരും ഉണ്ടായിരുന്നു. ഇപ്പോഴും പള്ളിയുടെ ജീൎണ്ണശേഷിപ്പുകൾ കാണാനുണ്ടു. യഹൂദപള്ളി നിന്നിരുന്ന സ്ഥലത്തു ഒരു കല്ലു വെച്ചു അതിന്മേൽ നിത്യം വൈകുന്നേരം സമീപമുള്ള ഒരു അജ്ഞാനി കുഡുംബക്കാർ തിരി കത്തിച്ചു വെച്ചുപോകുന്ന പതിവുണ്ടു. അങ്ങിനെ ചെയ്യില്ലെങ്കിൽ ആ വീട്ടുകാൎക്കു ചില ഉപദ്രവങ്ങൾ ഉണ്ടെന്നുകൂടി അവർ വിശ്വസിക്കുന്നു. എന്നാൽ ഈ യൂദപ്പള്ളി സ്ഥലത്തുണ്ടായിരുന്നതു ശ്ലീഹാ വരുന്ന കാലത്തൊ അതല്ല അതിൽപിന്നെ ഉണ്ടായിരുന്ന ക്രിസ്ത്യാനികളുടെ കാലത്തൊ എന്നു ക്ലിപ്തം ഇല്ല. പക്ഷെ സ്വന്ത ജനങ്ങളും ഇസ്രായേലുമായ യഹൂദന്മാരുണ്ടായിരുന്ന അവസ്ഥയിലായിരിക്കാം ശ്രു: ശ്ലീഹായെ ഈ സ്ഥലത്തേക്കു ആകൎഷിച്ചതു.

(എച്ച്) "ഇനിയത്തെ കുളി വന്നേനാട്ട" എന്നൊരു പഴഞ്ചൊല്ലു ഈ സ്ഥലത്തു നടപ്പുണ്ടു. താല്പൎയ്യത്തിലും സ്നേഹത്തിലും ഇരിക്കുമ്പോൾ വിരുദ്ധമായൊ ചതിയാലൊ ഒരാൾക്കു തോലി പററിയാൽ "ഇനി താനായിട്ടുള്ള ചങ്ങാതിത്വം അവിടെ നിൽക്കട്ടെ ഇത്രത്തോളം മതി" എന്നു പറയുന്ന അൎത്ഥത്തിൽ അത്രെ ഈ പഴഞ്ചൊൽ ഉപയോഗിക്കാറുള്ളതു. "വന്നേനാട്ട" എന്നതു പാലയൂരിൽനിന്നു ൩ നാഴിക തെക്കുകിഴക്കുള്ളതും ഏതാനും ബ്രാഹ്മണരും ഒരു ക്ഷേത്രവും കുളിപ്പാൻ ഒരു കുളവും പൂൎവ്വംമുതൽ ഉണ്ടായിരുന്നതും ആയ ഒരു സ്ഥലമാണു. ഇപ്പോഴും ഇതുണ്ടു. പാലയൂരിൽ കുളത്തിൽ ബ്രാഹ്മണർ കുളിക്കുന്ന സമയത്താണു ശ്ലീഹായുടെ അതിശയപ്രവൃത്തിയാൽ ബ്രാഹ്മണർ (തങ്ങൾ വിചാരിക്കുന്നതുപോലെ) അശുദ്ധപ്പെട്ടു മാമോദീസാ മുങ്ങുവാൻ ഇടയായതു. എന്നാൽ മുഴുവൻപേരും മാമോദീസാമുങ്ങി സത്യവേദത്തിൽ ചേൎന്നില്ല. ചിലർ സത്യലംഘനം വരുത്തി "ഇനിയത്തെകുളി വന്നേനാട്ട" എന്നു പറഞ്ഞു മാമോദീസാ സമ്മതിച്ചവരോടുകൂടി നിൽക്കാതെ അടുത്ത ബ്രാഹ്മണസ്ഥലമായ "വന്നേനാട്ട" എന്ന ദേശത്തേക്കു പൊയ്ക്കളഞ്ഞതിൽ അത്രെ ഈ പഴഞ്ചൊൽ നടപ്പായതു. ഇതു കുളിയേയും അതിശയത്തേയുംപററി സംശയമററ ഒരു തെളിവുതന്നെയാകും.

(ഐ) ഈ പ്രദേശത്തും കുറെ ദൂരത്തിലും ആയി ബ്രാഹ്മണരായ നമ്പൂതിരിമാരുടെയും ക്രിസ്ത്യാനികളായ മാപ്പിളമാരുടെയും വീട്ടുപേർ (തറവാട്ടുപേർ) ഒന്നായിട്ടും ഏതാനും കുറെ ലോ

പിച്ച ഭേദപ്പെട്ട വിധത്തിലും കാണ്മാനുണ്ടു, ഇതും ഒരു തെളിവാണു. ഇതിലേക്കു എന്റെ അറിവിൽ പെട്ടെടത്തോളം ചിലതു താഴെ പറയുന്നു.

കാക്കശ്ശേരി, കോലാടി, ചെറുവത്തൂർ ഇങ്ങനെയുള്ള പല പേരുകൾ നമ്പൂരി ഇല്ലങ്ങൾക്കും നസ്രാണി കുഡുംബങ്ങൾക്കും പൊതുവായി കാണുന്നു. ഒരു ഇല്ലത്തിൽ ചേൎന്ന ഒന്നോ രണ്ടോ അംശങ്ങൾ ക്രിസ്ത്യാനിമതം കൈക്കൊൾവാൻ ഇടയായതുകൊണ്ടു ഇങ്ങനെ പേർ നിലനില്ക്കുന്നതാണെന്നു വിചാരിപ്പാൻ ന്യായമുണ്ടു.

---

## പ്രാൎത്ഥന (തുടൎച്ച).

“എന്റെ നാമത്തിൽ പിതാവിനോടു നിങ്ങൾ എന്തെങ്കിലും ചോദിച്ചാൽ അതിനെ അവൻ നിങ്ങൾക്കു നൽകും”. യോഹ: ൧൬—൨൩. ഇതുകൊണ്ടു നമ്മുടെ പ്രാൎത്ഥനകൾ ന്യായമായ സംഗതികൾ അടങ്ങിയവയായിരുന്നാൽ നിശ്ചയമായും സ്വീകരിക്കപ്പെടും എന്നു മിശിഹാ വാഗ്ദത്തം ചെയ്തിട്ടുണ്ടെന്നു വെളിവാകുന്നു. “നിങ്ങൾ ചോദിക്കുന്നതു നിങ്ങൾക്കു ലഭിക്കാത്തതു നിങ്ങൾ തെറ്റായി ചോദിക്കുന്നതിനാലാകുന്നു” യാക്കൊ; ൪, ൩. നാം ചിലപ്പോൾ വിശ്വാസമില്ലാതെയും ചിലപ്പോൾ അല്പ വിശ്വാസത്തോടുകൂടിയും പ്രാൎത്ഥിക്കുന്നു. ക്ഷമയില്ലാതെയും സ്ഥിരോത്സാഹമില്ലാതെയും ആയിത്തീരുന്നതിനാൽ പലപ്പോഴും നാം നിൎഭാഗ്യവാന്മാരായിത്തീരുന്നുണ്ടു. ചില സമയങ്ങളിൽ ആവശ്യമില്ലാത്തവയും നിത്യജീവനുതകാത്തവയും ആയ സംഗതികളെ പ്രാൎത്ഥനയിൽ നാം ആവശ്യപ്പെടുന്നു. ഇങ്ങനെയുള്ള നമ്മുടെ യാചനകൾ നിരസിക്കപ്പെടാതിരിപ്പാൻ എങ്ങനെ കഴിയും?.

“നിങ്ങൾക്കു രക്ഷ കിട്ടുവാൻവേണ്ടി ഒരുത്തൻ മറ്റൊരുത്തനുവേണ്ടി പ്രാൎത്ഥിപ്പിൻ; എന്തുകൊണ്ടെന്നാൽ ഒരു നീതിമാന്റെ പ്രാൎത്ഥന വളരെ ഫലം പുറപ്പെടുവിക്കുന്നു”. യാക്കൊ ൫—൧൬. “നിങ്ങളെ പീഡിപ്പിക്കയും ഉപദ്രവിക്കയും ചെയ്യുന്നവൎക്കുവേണ്ടി പ്രാൎത്ഥിപ്പിൻ” ൫- ൪൪. മറ്റുള്ളവരുടെ പ്രാൎത്ഥന പാപികൾക്കു ഗുണപ്രദമായിട്ടുള്ളതും ദൈവ തിരുസന്നിധിയിൽ ഇഷ്ടമുള്ളതുമാകുന്നു. തന്റെ കരുണയുടെ സിംഹാസനത്തിലേക്കു പാപികൾക്കുവേണ്ടിയുള്ള മദ്ധ്യസ്ഥപ്രാൎത്ഥന കരേറാത്തവരെ താൻ വെറുക്കുന്നു. “ഇതാ പാപികൾ ശത്രുക്കളുടെ കയ്യിൽ അകപ്പെട്ടിരിക്കുന്നു; എന്റെ തെരിഞ്ഞെടുക്കപ്പെട്ടവർ തങ്ങളുടെ പ്രാൎത്ഥനയാൽ അവരെ വിടുവിച്ചില്ലെങ്കിൽ അവർ നിത്യാഗ്നിയിലേക്കു തള്ളപ്പെടും” പാപികളുടെ രക്ഷയ്ക്കുവേണ്ടി ആചാൎയ്യന്മാരു കാഴ്ചകളെയും വിശ്വാസികളുടെ നിഷ്കളങ്കമായതും വൈരാഗ്യത്തോടുകൂടിയതും ആയ പ്രാൎത്ഥനകളേയും താൻ നോക്കിപ്പാൎക്കുന്നു. ആയതുകൊണ്ടു പാപികളുടെ രക്ഷയ്ക്കും, വിശ്വാസികളുടെ സ്ഥിരതയ്ക്കും, വഴി തെറ്റിപ്പോയവരുടെ തിരിച്ചുവരവിന്നും, സഭയുടെ നിലനില്പിന്നും തന്റെ കരുണയുടെ സിംഹാസനത്തിലേക്കു ഇടവിടാതെയുള്ള പ്രാൎത്ഥനമൂലം നാം അടുത്തുചെല്ലുക. മറിയം മഗ്ദലൈത്താ പാപികൾ ദൈവത്തിങ്കലേക്കു തിരിയുന്നതിനായി എരിവോടുകൂടി പ്രാൎത്ഥിച്ചതായി നാം കാണുന്നു. ൦രം പരിശുദ്ധ സ്ത്രീ അതിരാവിലെ എഴുന്നേറ്റു ദൈവാലയത്തിൽ പോയി പാപികൾക്കുവേണ്ടി പ്രാൎത്ഥിക്ക പതിവായിരുന്നു. ഒരിക്കൽ ഇവൾ ദൈവാലയത്തിൽ ഇരുന്നു അതികഠിനമായി കരയുന്നതിനെ കണ്ടു കാരണം ചോദിച്ചപ്പോൾ “ഞാൻ പാപികൾക്കുവേണ്ടി ഒന്നും പ്രവൃത്തിക്കുന്നില്ലെന്നു എനിക്കു തോന്നുന്നു” എന്നു മറുപടി പറഞ്ഞു. ഇവൾ ആചാൎയ്യന്മാൎക്കുവേണ്ടി പ്രത്യേകം പ്രാൎത്ഥന അണച്ചിരുന്നു; എന്തുകൊണ്ടെന്നാൽ, ഇവരുടെ സൽപ്രവൃത്തികളാൽ അനേകം ആത്മാക്കൾക്കു രക്ഷ

കിട്ടുന്നതും, ദുഷ്പ്രവൃത്തികളാൽ അനേകായിരം നാശക്കുഴിയിലേക്കു വീഴുന്നതുമാകുന്നു. ഈ കാരണത്താൽ, അവരുടെ (ആചാൎയ്യന്മാരുടെ) തെറ്റുകൾക്കുവേണ്ടി തന്നെ പലപ്പോഴും ശിക്ഷിക്കുന്നതിനു ഇവൾ ദൈവത്തോടു അപേക്ഷിച്ചതായി കാണുന്നു. ഇവളുടെ പ്രാൎത്ഥനയാൽ അനേകം പാപികൾ രക്ഷിക്കപ്പെട്ടതായി പറയുന്നുണ്ടു.

ഈ പരിശുദ്ധ സ്ത്രീയുടെ വൈരാഗ്യം നമ്മുടെ പ്രത്യേകദൃഷ്ടിക്കു കാരണമായിരിക്കുന്നു. ഏത്രയും നികൃഷ്ടസ്ഥിതിയിൽ കിടന്നു വലയുന്ന പാപികൾക്കായി പ്രാൎത്ഥിക്കാതെ ദൈവസ്നേഹത്തിൽ ശക്തിപ്പെടുന്നതിനു ഒരുത്തനു എങ്ങിനെ കഴിയും? കരുണാവാരിധിയായിരിക്കുന്ന തനിക്കു മനുഷ്യരോടുള്ള സ്നേഹത്തെ കാണുന്നതിനു, തന്നെ സ്നേഹിക്കുന്ന ഒരുത്തനു കഴിയുന്നതു എങ്ങിനെ? പാപികളുടെ രക്ഷയ്ക്കുവേണ്ടി ലോകത്തിൽ വന്നു അനേകം കഷ്ടതകൾ സഹിച്ച മിശിഹാ, പാപികൾക്കുവേണ്ടി നാമും പ്രാൎത്ഥിക്കേണമെന്നു എത്രത്തോളം ആഗ്രഹിക്കുന്നു എന്നു ആരറിയുന്നു?. ദൈവത്തിൽനിന്നു തെറ്റി നരകാധിപന്റെ വലയിൽപെട്ടു അതികഠിനമായി കരയുന്ന അനേകം പാവപ്പെട്ട ആത്മാക്കളുടെ സങ്കടാവസ്ഥയെ ഗണ്യമാക്കാതിരിക്കുന്നതിനും, നിത്യനാശമായിരിക്കുന്ന പരിതാപികരമായ ആ മയക്കത്തിൽനിന്നു ഉണരുന്നതിനും ആ സാധുക്കൾക്കു പ്രകാശവും ശക്തിയും നൽകുന്നതിനും സൎവ്വശക്തനോടപേക്ഷിക്കുന്നതിനു മനസ്സുവരാതിരിക്കുന്നതിനും സത്യവിശ്വാസത്തെ പിന്തുടരുന്ന ഒരുത്തനു എങ്ങനെ കഴിയും?. അവരുടെ സ്വന്ത രക്ഷയ്ക്കു അവർ തന്നെ വലിയ തടസ്സം വരുത്തിയിരിക്കുന്ന സ്ഥിതിക്കു അവരുടെ രക്ഷയ്ക്കുവേണ്ടിയുള്ള നമ്മുടെ പ്രാൎത്ഥനയെ താൻ കേൾക്കുമൊ എന്നു നാം സംശയിച്ചേക്കാം. തന്റെ തെരിഞ്ഞെടുക്കപ്പെട്ടവരുടെ പ്രാൎത്ഥനയാൽ ഏറ്റവും അന്ധകാരത്തിൽ കിടന്നതും ഹൃദയകാഠിന്യമുള്ളതുമായ പാപികളെ വലിയ മഹത്വത്തോടുകൂടി നിത്യജീവങ്കലേക്കു തിരിച്ചുകൊണ്ടുവരുന്നതിനു താൻ തിരുമനസ്സായിട്ടുണ്ടു എന്നുള്ളതു ഈ സംശയത്തെ തീരെ നീക്കികളയുന്നതാണു. അതിനാൽ കുൎബ്ബാനയിലും, ധ്യാനത്തിലും, ദൈവീകമായുള്ള നമ്മുടെ എല്ലാ ക്രിയകളിലും പാപികൾക്കുവേണ്ടി പ്രാൎത്ഥിക്കുന്നതിൽ നാം ഉത്സാഹമുള്ളവരായിരിക്കണം. മറ്റുള്ളവൎക്കുവേണ്ടി പ്രാൎത്ഥിക്കാറുള്ള ഒരുത്തന്റെ യാചനകൾ അതിവേഗത്തിൽ സ്വീകരിക്കപ്പെടുന്നു എന്നു ഒരു വിദ്വാൻ പറയുന്നു.

നാം പ്രാൎത്ഥനയിൽ ആവശ്യപ്പെടുന്നവയെല്ലാം നിത്യജീവനു വേണ്ടപ്പെട്ടതായിരിക്കണം. "നിങ്ങൾ എന്റെ നാമത്തിൽ..........നിങ്ങൾക്കു നൽകപ്പെടും" എന്നുള്ള മിശിഹായുടെ വാഗ്ദത്തം നിത്യജീവനുതകാത്തതും അനിത്യമായതും ആയ ആവശ്യങ്ങളെ സംബന്ധിച്ചടത്തോളം പറയുന്നതല്ല. മിശിഹായുടെ ഈ വാഗ്ദത്തം നല്ലവണ്ണം മനസ്സിലാക്കിയിട്ടുള്ള ഒരു വിശുദ്ധൻ ഇപ്രകാരം പറയുന്നു: "എന്നേക്കുമുള്ള നമ്മുടെ സുഖത്തെ തടയുന്നതായ യാതൊന്നും രക്ഷകന്റെ നാമത്തിൽ നാം ആവശ്യപ്പെട്ടുകൂടാ" ചിലപ്പോൾ താല്ക്കാലികമായ ദാനങ്ങൾക്കായി നാം പ്രാൎത്ഥിക്കുന്നു; ദൈവം നമ്മെ സ്നേഹിക്കയും നമ്മോടു കരുണ കാണിക്കുന്നതിനു ആഗ്രഹിക്കയും ചെയ്യുന്നതുകൊണ്ടു താൻ നമ്മുടെ യാചന കേൾക്കുന്നില്ല. ഈലോകാവശ്യങ്ങൾക്കായി പ്രാൎത്ഥിക്കുന്ന ഒരു ക്രിസ്ത്യാനിയുടെ യാചനകൾ ചിലപ്പോൾ സ്വീകരിക്കപ്പെടുകയും, ചിലപ്പോൾ സ്നേഹംനിമിത്തം സ്വീകരിക്കപ്പെടാതിരിക്കയും ചെയ്യുന്നു; എന്തുകൊണ്ടെന്നാൽ, "രോഗിയുടെ വേദനയെ ശമിപ്പിക്കുന്നതു ഇന്നതെന്നു വൈദ്യൻ അറിയുന്നു" ദീനത്തിൽ കിടക്കുന്ന തന്റെ സ്നേഹിതനു രുചിയുള്ള മരുന്നു വൈദ്യൻ നിയമിക്കാറില്ല; ഇതു, അവന്റെ രോഗത്തെ വൎദ്ധിപ്പിക്കുമെന്നു വൈദ്യൻ അറിയുന്നു. തങ്ങൾ പരിപൂൎണ്ണതയിലും ആരോഗ്യാവസ്ഥയിലും ഇരുന്നപ്പോൾ ചെയ്തിട്ടുള്ള പാപങ്ങളിൽനിന്നു, തങ്ങൾക്കു ക്ഷീണതയും ദാരിദ്ര്യവും സംഭവിച്ചു എങ്കിൽ ഹാ, എത്രപേർ രക്ഷപെടുമായിരുന്നു! ദേഹസുഖവും സമ്പത്തിന്റെ വൎദ്ധനവും, ദൈവീകവേലയിൽ ഉത്സാഹക്കുറവും തന്മൂലം നിത്യജീവനു നഷ്ടവും വരുത്തുന്നതാണെന്നു തനിക്കു നല്ലപോലെ അറിയാവുന്നതിനാലാകുന്നു ചില സമയങ്ങളിൽ നമ്മുടെ പ്രാൎത്ഥനയെ നമ്മുടെ അധികഗുണത്തിനായി താൻ നിരസിക്കാറുള്ളതു. എങ്കിലും നിത്യജീവനു നഷ്ടം

വരുത്താതിരിക്കുന്ന താല്ക്കാലികമായ അനുഗ്രഹങ്ങൾക്കായി ആവശ്യപ്പെടുന്നതിൽ തെറ്റുണ്ടെന്നു പറയുന്നില്ല. "എന്റെ ജീവന്റെ രക്ഷയ്ക്കു ആവശ്യമുള്ളവമാത്രം എനിക്കു തരിക" എന്നു ജ്ഞാനിയായ ശലോമോൻ പറയുന്നു. ലൌകീകഗുണത്തിനായുള്ള ന്യായമായ സങ്കടങ്ങളെ ശു: തോമ്മാശ്ലീഹായും വിരോധിക്കുന്നില്ല. എന്നാൽ, ക്രമക്കേടായ ആഗ്രഹത്തോടുകൂടി ലോകസമ്പത്തിനെ അന്വേഷിക്കുന്നതും ആഗ്രഹിക്കുന്നതും കുറ്റകരമാകുന്നു. ഈ ആഗ്രഹം നിശ്ചയമായും ജീവങ്കലേക്കുള്ളതല്ല. എങ്കിലും നമ്മുടെ സകല ഭാഗ്യങ്ങളും ലോകസമ്പത്തിൽ സ്ഥിതിചെയ്യുന്നു എന്നു തോന്നുമാറു നാം രാവും പകലും അതിനായി വേല ചെയ്യുന്നു. ഈ പ്രകാരമുള്ളവയ്ക്കായിട്ടുള്ള നമ്മുടെ സകല യാചനകളും നാം ദൈവേഷ്ടത്തിനു വിട്ടുകൊടുക്കയും, നമ്മുടെ ആത്മാക്കളുടെ രക്ഷയ്ക്കു ഉപകരിക്കുന്നവയെ മുറുകെ പിടിക്കയും വേണം. ചിലപ്പോൾ നമ്മുടെ യാചനകളെ താൻ നിരസിക്കാറുള്ളതു താൻ നമ്മെ സ്നേഹിക്കുന്നതുകൊണ്ടും, അവ നമ്മുടെ ആത്മീകവളർച്ചയെ തടയുന്നവയാകകൊണ്ടും ആകുന്നുവെന്നു നാം ദൃഢമായി മനസ്സിൽ ഉറയ്ക്കണം. (തുടരും).

കെ. സി. വി.

---

## തഴവാപള്ളിയുടെ വിലാപം.

എന്റെ പിതാവെ! മലങ്കരയുള്ള എന്റെ മാതാക്കളും സഹോദരങ്ങളുമായ പല പള്ളികളേയും ഭയങ്കര ശത്രുവിന്റെ കയ്യിൽ നിന്നും വിടർത്തി സത്യവിശ്വാസത്തെ സ്ഥിരപ്പെടുത്തി അവയുടെ മക്കളെ ദുഷ്ടമൃഗങ്ങളാകുന്ന ബുഭുക്ഷയുള്ള ഓനായ്ക്കളിൽനിന്നു രക്ഷിച്ചും പച്ചമേച്ചിൽ സ്ഥലങ്ങളിൽ മേയിക്കുന്നതിനു വേണ്ട കരുതലുകൾ ചെയ്തും വരുന്ന ഈ കാലത്തു എന്റെ പരിതാപകരമായ അവസ്ഥയെക്കൂടെ പിതാവിന്റെ ദൃഷ്ടിക്കു വിഷയീഭവിക്കാതിരുന്നാൽ ഈ അവസ്ഥയിൽ ഇരുന്നുകൊണ്ടു തന്നെ ചരമഗതിയെ പ്രാപിക്കുമെന്നുള്ള വിചാരത്തിന്മേൽ എന്റെ ദുഃഖത്തെ പത്രികമുഖാന്തരം അറിയിച്ചുകൊള്ളുന്നു.

എനിക്കു ഇപ്പോൾ ൩൱-ൽ പരം വയസ്സുണ്ടു. ഒരു പ്രകാരത്തിൽ നോക്കുന്നുവെങ്കിൽ എനിക്കു ഇപ്പോൾ യൌവ്വനമെന്നു തന്നെ പറയാം. എന്റെ സഹോദരികളെപ്പോലെ ആഭരണങ്ങൾ അണിഞ്ഞും വിവിധതരങ്ങളായ വസ്ത്രങ്ങൾ ധരിച്ചും നടന്നാൽ കൊള്ളാമെന്നു എനിക്കു അതിയായ മോഹം ഉണ്ടു. എന്നാൽ ബാല്യത്തിൽ എന്നെ പുതപ്പിച്ചതായ ആ തരം വസ്ത്രങ്ങൾ തന്നെ ഇന്നേവരെ ഞാൻ ധരിച്ചുകൊണ്ടിരിക്കുന്നു. ഇതുകൂടാതെ എന്നെ ധരിപ്പിച്ച രക്തവർണ്ണമായ വസ്ത്രത്തെ എന്നിൽനിന്നു മാറ്റി ഇതേവരെ വെള്ളവസ്ത്രം എന്നെ ധരിപ്പിച്ചിട്ടില്ല. വഴിപോക്കരായ പലരും ദീർഘകാലമായുള്ള എന്റെ ഈ നിലയെ കണ്ടിട്ടു പരിഹസിക്കുന്നതിനെ ഞാൻ പലപ്പോഴും കേൾക്കാറുണ്ടു. എന്നിൽ പ്രവേശിച്ചു, ജീർണ്ണിച്ച തെങ്ങുംകഴുക്കോലുകളെയും പട്ടികകളേയും ചിതലിച്ച കതകുകളേയും കാണുന്ന ഏവർക്കും പൊട്ടുന്നനവെ എന്റെ അരിഷ്ടാവസ്ഥയെ മനസ്സിലാകാവുന്നതാണ്. ദൈവ

ന്നു അറിയാത്ത അജ്ഞാനികളും തിരിച്ചറിവില്ലാത്ത മൃഗങ്ങളും ചിലപ്പോഴൊക്കെയും എന്നെ ചവിട്ടി മെതിക്കാറുണ്ടു. വിശേഷവിധിയായ വസ്ത്രങ്ങൾ ഞാൻ ധരിച്ചില്ലെങ്കിലും ശുചിയായി നഗ്നത മറപ്പാൻതക്കവണ്ണമുള്ള വസ്ത്രങ്ങൾമാത്രം ഉണ്ടായിരുന്നെങ്കിൽ മതിയായിരുന്നു. എന്റെ ശ്രേഷ്ഠന്മാരും മാതാക്കളും വിചാരിക്കുന്നതു എനിക്കു ഈ വകയ്ക്കൊന്നിനും ശക്തിയില്ലെന്നായിരിക്കാം. എന്നാൽ അങ്ങിനെയല്ല. പള്ളിപ്രമാണികൾ എന്നൊരു കൂട്ടർ എന്നോടു ചെയ്യുന്ന ഉപദ്രവം ചില്ലറയല്ല. "കൈ വലിയവൻ കായലിൽ പ്രമാണി" എന്നപോലെ കയ്യിൽ കിട്ടുന്നവൻ എന്റെ മുതലുകളെ അപഹരിച്ചു എടുക്കുന്നു. പല മുതൽപിടിക്കാരന്മാരും എന്റെ മുതലുകളെ അപഹരിച്ചു തങ്ങളുടെ മക്കൾക്കു സമ്പാദ്യം ഉണ്ടാക്കിയിരിക്കുന്നു. ഞാൻ എന്റെ സഹജീവികളായ സഹോദരികളെപ്പോലെ ആയിത്തീരാതിരിക്കത്തക്കവണ്ണം മേല്പറഞ്ഞവർ സംഗതിയാക്കിയതു ഓർക്കുമ്പോൾ എന്റെ ഹൃദയം തകരുന്നു. അവരിൽ പരേതനായ ഒരാളിന്റെ ഔദാര്യബുദ്ധികളായ മക്കൾ തങ്ങളുടെ പിതാവെടുത്തിട്ടുള്ള പണത്തിൽ ഏതാനും ഭാഗം വ്യയം ചെയ്തു എന്റെ പണി പൂർത്തിയാക്കാമെന്നു സമ്മതിച്ചിട്ടുള്ളതുമൂലം സ്വല്പ ആശ്വാസത്തിനു വകയുണ്ടു. മറ്റുള്ളവരും ഇവരെ അനുകരിച്ചു പ്രവൃത്തിക്കുമെന്നു വിചാരിക്കുന്നു. ഇപ്പോഴത്തെ മുതൽപിടിക്കാരനെ സംബന്ധിച്ചു പറയുന്നെങ്കിൽ അയാൾ എന്നെ സംബന്ധിച്ചു ഭക്തിയുള്ള ഒരാൾ ആണെങ്കിലും കാര്യപ്രാപ്തിയില്ലാത്തതു മൂലം കശ്മലന്മാരായ ചിലരുടെ ദുർബോധനകൾനിമിത്തം പണത്തെ അന്യായമായി വ്യയം ചെയ്തു എന്നെ ശരിയായി പാലിക്കാതെ ഇരിക്കുന്നു. ശുദ്ധമുള്ള ഞായറാഴ്ചദിവസം എന്റെ മക്കളിൽ പലരും എന്നെ സന്ദർശിക്കാതെ ഞായറാഴ്ച ലംഘനക്കാരായി കാണുന്നതു എനിക്കു ഇതിലൊക്കെ സഹിച്ചുകൂടാത്ത സങ്കടത്തെ ഉളവാക്കുന്നതാകുന്നു. പട്ടിണിയാണെങ്കിലും എന്റെ മക്കൾ അനുസരണത്തിലും ദൈവഭയത്തിലും വളരുന്നതായി കാണുന്നതു എത്ര സന്തോഷാവഹമാകുന്നു. ആണ്ടിൽ ഒരിക്കലും തങ്ങളുടെ ആയുഷ്കാലത്തിൽ മൂന്നു പ്രാവശ്യം മാത്രവും എന്നെ സന്ദർശിക്കുന്നവരും ഇല്ലെന്നില്ല. എന്തിനേറെ പറയുന്നു ഇടയൻ ചൊവ്വല്ലെങ്കിൽ ആടുകളുടെ അവസ്ഥ എന്തായിരിക്കും. ദൈവഭക്തിയും ഭരണസാമർത്ഥ്യവും ഇല്ലാത്ത ഇടയൻമൂലം ആടുകൾ അനുഭവിക്കുന്ന ദുഃഖം ഒട്ടും ചില്ലറയല്ല. വേലി തന്നെ വിളവു തിന്നാൽ പിന്നത്തെ അവസ്ഥ എന്തായിരിക്കും. ദൈവകലവറക്കാരൻ എന്നുള്ള വിചാരംകൂടാതെ ഞായറാഴ്ച ലംഘിക്കുക, കുർബ്ബാന മുടക്കുക, പണം മോഹിച്ചു ന്യായമല്ലാത്ത വിവാഹം നടത്തുക മുതലായ ഇടയന്റെ പൈശാചികപ്രവൃത്തികളെ, എന്റെ മക്കളെ ഭരിപ്പാനായി നിയമിച്ചിരിക്കുന്ന ആ ഭാവിയായ ഇടയന്റെ ആഗമനത്തോടു

കൂടി ക്രമീകരിക്കുമെന്നുള്ള ആശമൂലം ആശ്വസിക്കുന്നു. എന്റെ സങ്കടങ്ങളെ ഓരോന്നായി പിതാവിനെ അറിയിപ്പാൻ ഞാൻ ലജ്ജിക്കയും വ്യസനാധിക്യം കൊണ്ടു അശക്തയായി ഭവിക്കയും ചെയ്യുന്നതുമൂലം ചുരുക്കുന്നു.

എന്റെ പത്രികയെ! ദുഃഖസാഗരത്തിൽ മുഴുകിയും പലരുടെയും നിന്ദയ്ക്കു പാത്രീഭവിച്ചും ഇരിക്കുന്ന എന്റെ ഇദാനീന്തനീയാവസ്ഥയെ പിതാവിനെ അറിയിച്ചുകഴിയുന്ന വേഗത്തിൽ കട്ടുതിന്നുന്ന പ്രമാണികളെയും ഊററിയ്യൂ ഊററിയ്യൂ കുടിക്കുന്ന ഇടയനേയും എന്നിൽനിന്നും വിരോധിച്ചു എന്നെ രക്ഷിക്കുന്നതിനു വേണ്ടു മാർഗ്ഗങ്ങൾ ഏർപ്പെടുത്തി സങ്കടനിവൃത്തി വരുത്തിത്തരണമെന്നുള്ള അപേക്ഷയോടുകൂടി തൽക്കാലം വിരമിക്കുന്നു.

---

### “ആലുവാ തൃക്കുന്നത്തു പള്ളിയും അതോടു ചേർന്നു പുതുതായി മിക്കവാറും പണി തീർന്നുകാണുന്ന സിമ്മനാരി കെട്ടിടവും.

എറണാകുളം ചെറുവത്തൂർ റെയിൽവെ (വഴി) ഗതാഗതം ചെയ്തിട്ടുള്ളവരും ഈ സ്ഥലം കാണണമെന്നും മററും വിചാരിച്ചു ഇവിടെ വന്നു പോയിട്ടുള്ളവരും വേനല്ക്കാലങ്ങളിൽ ആലുവാ നദിയിൽ കുളിച്ചു താമസിച്ചിട്ടുള്ളവരും സമുദായാഭിവൃദ്ധിയിൽ തല്പരന്മാരുമായ എല്ലാവരും അറിവാൻ ബലഹീനനായ കൊച്ചുപൌലൂസുറമ്പാൻ എഴുതുന്നതു.

പ്രിയരെ, സുറിയാനി സമുദായം വകയായി വടക്കെ ദിക്കിലെ ഒരു പൊതുസ്ഥലമാകുവാൻ എല്ലാംകൊണ്ടും ഉത്തമമുള്ളതായ ഈ സ്ഥലത്തെക്കുറിച്ചു അറിവില്ലാത്തവരായ സുറിയാനിക്കാർ മലങ്കരയുണ്ടെന്നു തോന്നുന്നില്ല. നമ്മുടെ പൂർവികന്മാരിൽ പലരും ആശിച്ചിരുന്ന ആശയിൽ ചില ഭാഗങ്ങൾ എങ്കിലും ഇവിടെ ദൈവം നടത്തിയിരിക്കുന്നതും രണ്ടുമൂന്നു വർഷങ്ങൾക്കുമുമ്പു ആരംഭിച്ചതായ സിമ്മനാരി കെട്ടിടത്തിന്റെ തേപ്പൊഴികെയുള്ള പണികൾ മിക്കവാറും തീർന്നു എന്നറിയുന്നതും നമ്മുടെ സമുദായത്തിൽ ഉൾപ്പെട്ട ഏവർക്കും സന്തോഷപ്രദമാണല്ലൊ. ഇപ്രകാരമുള്ള ഒരു കെട്ടിടം ഇവിടെ തീരുന്നതിനു ഇടവന്നതുതന്നെ കഴിഞ്ഞുപോയ അങ്കമാലി ഇടവകയുടെ നി- വ- ദി- ശ്രീ. മാർ ക്രൂറിലോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മേൽപറഞ്ഞ ഉദ്ദേശങ്ങളോടുകൂടി ആദ്യമായി ഒരു പള്ളിപണി ആരംഭിച്ചതുകൊണ്ടാണെന്നുള്ളതു തർക്കമററ സംഗതിയാണു. ആ ദേവാലായപണി മുഴുവൻ പൂർത്തിയാകുന്നതിനു മുമ്പായി ആ വന്ദ്യപിതാവു കാലം ചെയ്കയും, അതിന്റെശേഷം ഓരോരുത്തരായി അതിന്റെ പണി നിവൃത്തിച്ചു ഇപ്പോൾ കാണുന്ന വിധത്തിൽ ആയിതീരുകയും ചെയ്തിരിക്കുന്നു. ദൈവാനുഗ്രഹമില്ലാതെ യാതൊന്നും ശുഭപ്പെടുകയില്ലല്ലൊ. സിമ്മനാരിപണി മുതലായ വേലകൾ രണ്ടുമൂന്നു സംവത്സരങ്ങളായി ഇവിടെ നടന്നുവരുന്നുണ്ടെങ്കിലും ടി. പള്ളിപണിസംബന്ധമായി പറയത്തക്കതായവേലകൾ ഒന്നുംതന്നെ നടന്നിട്ടില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. ഠം അവസരത്തിൽ പരുമലെ കാലം ചെയ്ത നി- വ- ദി. ശ്രീ. കൊച്ചുതിരുമേനി കല്പിച്ച ഒരു സംഗതി മനസ്സിൽ വന്നതു പ്രസ്ഥാപയോഗ്യമാണു. പരുമലെ വെള്ളതേപ്പു മുതലായ പണികൾ തുടങ്ങിയ കാലത്തു ആദ്യം മദ്ബഹായിൽ തേപ്പു തുടങ്ങേണമെന്നു കല്പിച്ചു എങ്കിലും, നില കെട്ടുന്നതിനുള്ള പ്രയാസവും മററും ഓർത്തു അതു ഒടുവിൽ ചെയ്തുതീർക്കാമെന്നു അറിയിച്ചപ്പോൾ ആദ്യമായി അതു തീർക്കാമെന്നുള്ള നേർച്ചയോടുകൂടി

ഒരു കൊലഗ്ഗുര കുമ്മായമെങ്കിലും മദ്ബഹായ്ക്കകത്തു തേച്ചതിനുമേൽ എവിടെയെങ്കിലും ആരംഭിച്ചുകൊള്ളുവാൻ അനുവദിക്കയാണുണ്ടായതു. ഇതിന്റെ സാരമെന്തെന്നു ഊഹിച്ചാൽ അറിയാമല്ലൊ. ആദ്യമെ ദൈവത്തിന്റെ ആലയത്തിന്മേൽ ഇവന്റെ ശരണമിരിക്കണം. ആ ഊർശ്ലേമിനെക്കുറിച്ചു എരിവുണ്ടായാൽ സകലവും ഭംഗിയായികൊള്ളും. ഇവിടത്തെ ആലയത്തെക്കുറിച്ചു വിശേഷവേലകൾ അധികമൊന്നും ചെയ്യാൻ ഇവിടെ സ്ഥിരതാമസം തുടങ്ങിയതിന്റെ ശേഷം ഇടവന്നിട്ടില്ലെങ്കിലും, മുഖവാരത്തു ഒരു കുരിശും, പള്ളിവകയ്ക്കു ഒരു കാസായും പീലാസായും ചില ദൈവഭയമുള്ളവരുടെ നല്ല മനസ്സുകൊണ്ടു ഇതിനിടയ്ക്കു രീന്നിട്ടുണ്ടു. തിരുമനസ്സിലെ ദീനവും, ഇവിടത്തെ ഞെരുക്കവും സിമ്മനാരിപണിയും ഹേതുവാൽ പള്ളിയുടെ പണികൾ പറയത്തക്കതായി ഒന്നും നടക്കാതെ വന്നതിനാൽ വളരെ ദുഃഖമുണ്ടു. ദൈവം കൃപ ചെയ്താൽ ഇനി പള്ളിയുടെ തീരാനുള്ള ശിഷ്ടം പണികൾ നിവൃത്തികണമെന്നു ദൈവത്തിൽ ആശിക്കുന്നു. പള്ളിയെ സംബന്ധിച്ചു ഇനി പ്രധാനമായി തീരാനുള്ളതു പള്ളിയകത്തു അഴികാൽ പണിയും, വെള്ളതേപ്പുമാകുന്നു. അതിൽ അഴികാൽ പണിവകയ്ക്കു കോട്ടയത്തു താഴത്തങ്ങാടിയിൽ എറികാട്ടായ കല്ലറയ്ക്കൽ ഇ. ഐ. ജോസേപ്പു ൨൫ രൂപായും കുറുപ്പുംപടി പള്ളി ഇടവകക്കാരിൽ പടയാട്ടിൽ ഇത്താപ്പിരി ൫ രൂപായും അയച്ചു തന്നിട്ടുണ്ടു. ടി. സംഖ്യകൾകൊണ്ടു പണി ആരംഭിക്കാമെന്നു കർത്താവിൽ ആശിച്ചു തുടങ്ങിയിരിക്കുന്നു. ഇതു കൂടാതെ പള്ളിക്കര ചിറേറത്തു കുഡുംബക്കാർ വെള്ളികൊണ്ടു ഒരു ധൂപക്കുററിയും ഈ പള്ളിവകയ്ക്കു വഴിപാടായി വയ്ക്കുന്നതിനു പണി ആരംഭിച്ചിട്ടുണ്ടു. അഴികാൽ പണി മേൽ വിവരിച്ച ൩൦ രൂപാകൊണ്ടു തീരുമൊ എന്നു സംശയിക്കുന്നു. അതിനാൽ ഈ പള്ളിയെക്കുറിച്ചും ഈ പൊതുസ്ഥലത്തെക്കുറിച്ചും താല്പര്യമുള്ളവരായ മലങ്കരെയുള്ള മഹാജനങ്ങൾ ദൈവം തോന്നിക്കുന്നപ്രകാരം തങ്ങളാൽ കഴിയുന്ന ദ്രവ്യസഹായം ഈ ദേവാലയപണിക്കു ചെയ്തു ഇതിന്റെ വെള്ളതേപ്പു മുതലായ പണികൾ നിവൃത്തിച്ചു തരേണമെന്നു താഴ്മയായി അപേക്ഷിച്ചുകൊള്ളുന്നു. അവരവർ അയച്ചുതരുന്ന സംഖ്യ അപ്പഴപ്പോൾ പത്രികയിൽ പരസ്യം ചെയ്യുന്നതും, ഒടുവിൽ ചിലവുകണക്കു പ്രസിദ്ധം ചെയ്യുന്നതുമാകുന്നു.

വിശേഷിച്ചും കൊല്ലം റെയിൽവെയുമായി ഈ ശാഖ മുട്ടിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഇപ്പോഴത്തെ ഇവിടത്തെ തീവണ്ടിസ്റ്റേഷ്യനു സമീപം അരമൈൽ ദൂരമുള്ള സ്ഥലം ആക്കും പതിച്ചുകൊടുക്കരുതെന്നു സർക്കാരിൽനിന്നും ഉത്തരവിട്ടിരിക്കുന്ന സ്ഥിതിക്കു വളരെ താമസിയാതെ ഒരു റെയിൽ ഇവിടെനിന്നും തെക്കോട്ടു ഉണ്ടാകുമെന്നും ആ സമയം ഈ സ്ഥലത്തിന്റെ പ്രയോജനം നമ്മുടെ സമുദായക്കാർക്കു ഇപ്പോഴുള്ളതിലും പതിന്മടങ്ങു വർദ്ധിക്കുമെന്നും എല്ലാവരും പ്രത്യേകം ഓർത്തിരിക്കണമെന്നും അപേക്ഷ.

ഇതു കൂടാതെ ഇവിടെ താമസക്കാർക്കുള്ള ഭക്ഷണച്ചിലവിലേക്കു ഇതേവരെ ധർമ്മിഷ്ടന്മാരായ അങ്കമാലി ഇടവകക്കാരിൽനിന്നും പിരിഞ്ഞുകിട്ടുന്ന പിടിനെല്ലുകൊണ്ടാണു ഒരുവിധം ഞെരുങ്ങി അരിച്ചിലവു കഴിഞ്ഞുപോകുന്നതു. അങ്കമാലി ഇടവകയിൽ ചേർന്ന മററു പള്ളിക്കാരുംകൂടി ഇപ്രകാരമുള്ള ഒരു ചില്ലറ ഉപകാരം കുറെനാളേയ്ക്കെങ്കിലും ചെയ്തിരുന്നു എങ്കിൽ ഇവിടെ ഈ പള്ളിസംബന്ധമായ മററു പണികൾകൂടി നടത്തുന്നതിനു യാതൊരുപ്രയാസവും ഇല്ലായിരുന്നു. "പലതുള്ളിപെരുവെള്ളം" എന്നുണ്ടല്ലൊ. അന്യസമുദായങ്ങളിൽ കാണുന്നതായ വലിയ എടുപ്പുകളും, വലിയവേലകളും, ഇപ്രകാരമുള്ള ചില്ലറ പിരിവുകൾകൊണ്ടാണു നടത്തിവരുന്നതെന്നു നമ്മുടെസമുദായക്കാർ എല്ലാവരും പ്രത്യേകംഓർക്കേണ്ടതാണു. ദൈവകൃപയാൽ വേലചെയ്വാൻ ആളുകൾ ഉള്ള ഈകാലത്തു എല്ലാ വിധത്തിലും, കഴിയുന്ന സഹായങ്ങൾ വലിയവർമുതൽ ചെറിയവർ വരെയുള്ള നമ്മുടെ ജനങ്ങൾ സമുദായോന്നതിക്കായി ചെയ്തുകൊണ്ടിരുന്നാൽ തെക്കും വടക്കുമെല്ലാം നമ്മുടെ ഊർശ്ലേമിന്റെ വളർച്ചയെ നമുക്കു കണ്ടു സന്തോഷിപ്പാൻ ഇട വരും.

കരുണയുള്ളവനായ ദൈവം അതിനു കൃപ ചെയ്യുന്നതിനു പ്രാർത്ഥിച്ചുകൊണ്ടു അവസാനിപ്പിക്കുന്നു.

൧൦൮൫. കർക്കടകം ൩൧-ാംനു
ആലുവാ തൃക്കുന്നത്തു പള്ളി.

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽനിന്നു.

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു

പ്രിയമുള്ളവരെ തിരുവിതാംകൂർ സംസ്ഥാനത്തിന്റെ തലസ്ഥാനവും രാജകുഡുംബത്തിന്റെ ആസ്ഥാനവുമായ തിരുവനന്തപുരത്തു നമ്മുടെ സമുദായത്തിന്റെ മഹിമക്കും പട്ടണത്തിന്റെ അവസ്ഥക്കും തക്കവണ്ണം നമ്മുടെ മക്കളായ ഓരോരുത്തരുടെ സഹായത്താലും മറ്റും ഏറിയ ചിലവുകളും പ്രയാസങ്ങളും നാം ചെയ്തു ഒരു പള്ളി പണിയിച്ചിട്ടുണ്ടെങ്കിലും തിരുവനന്തപുരത്തു വന്നു പോകുന്നവരും വിദ്യാഭ്യാസത്തിനായി അവിടെ ചെന്നു താമസിക്കുന്നവരുമായ നമ്മുടെ ആളുകൾക്കും കുട്ടികൾക്കും താമസിക്കുന്നതിനും മറ്റുമായി അതോടു ചേൎന്നു ഒരു ബംഗ്ലാവുംകൂടി പണിയിക്കേണമെന്നുള്ള നമ്മുടെ ആഗ്രഹത്തെ നിറവേറ്റുവാൻ മറ്റോരോ കാൎയ്യങ്ങളാലും ചിലവുകളാലും ഇതേവരെ ഇടയാകാതെ ഇരുന്നതിൽ അത്യന്തം നാം വ്യസനിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള വാസ്തവം നിങ്ങളും അറിഞ്ഞിരിക്കുമെന്നു നാം വിചാരിക്കുന്നു.

എന്നാൽ ഈ നമ്മുടെ ആഗ്രഹത്തെ നിറവേറ്റുവാൻ എന്നവണ്ണം തിരുവനന്തപുരത്തു താമസിക്കുന്നവരും പ്രജാസഭ സംബന്ധിച്ചു അവിടെ ചെന്നിരുന്നവരുമായ നമ്മുടെ മക്കളുടെ ഉത്സാഹത്താലും താല്പൎയ്യത്താലും മേല്പ്രകാരം ഒരു കെട്ടിടം പണിയിക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി നമ്മുടെ പ്രിയ പുത്രന്മാരായ ഹൈക്കോടതി വക്കീൽ ഇ. ജെ. ജോൺ. ഹൈസ്ക്കൂൾ മാസ്റ്റർ ഒ. എം. ചെറിയാൻ ഇവർ മുഖാന്തിരം ഒരു കമ്മട്ടി കൂടി അതിലേക്കു വേണ്ട നിശ്ചയങ്ങളും ഏൎപ്പാടുകളും ചെയ്കയും യോഗത്തിൽ കൂടിയിരുന്ന മാന്യന്മാർ യഥാശക്തി സഹായിക്കാമെന്നു സമ്മതിച്ചു വരിയിടുകയും ചെയ്തിരിക്കുന്നതു കൂടാതെ ഇതിലേക്കു പലരും സഹായിക്കാമെന്നു വാഗ്ദാനം ചെയ്തിരിക്കുന്നതായും മറ്റും മേൽപറഞ്ഞ നമ്മുടെ പുത്രന്മാർ നമ്മെ അറിയിച്ചിരിക്കുന്നു.

പ്രിയമുള്ളവരെ! മേൽ പ്രസ്താപിച്ച പ്രകാരം ഒരു കെട്ടിടം പണിയിക്കണമെന്നു മുമ്പ തന്നെ നമുക്കുണ്ടായിരുന്ന ആഗ്രഹത്തെ നിറവേറ്റുവാൻ നമ്മുടെ ആത്മീകമക്കളായ ഇ. ജെ. ജോൺ. ഒ. എം. ചെറിയാൻ ഇവർ അതിയായ താല്പൎയ്യത്തോടും നല്ല മനസ്സോടുംകൂടി ഇപ്പോൾ പുറപ്പെട്ടിരിക്കുന്നതിൽ നമുക്കുള്ള സന്തോഷം അല്പമല്ല. അവരെ ഉത്സാഹിപ്പിച്ചു ഈ കെട്ടിടം കഴിയുന്നതും വേഗത്തിൽ തീൎപ്പിക്കേണ്ടതു ഏറ്റവും ആവശ്യമെന്നുള്ള നമ്മുടെ

അഭിപ്രായത്തിൽ നിങ്ങളും യോജിക്കുമെന്നുള്ളതിനു നമുക്കു സംശയമില്ല.

ആകയാൽ പ്രിയമുള്ളവരെ! ഇങ്ങനെ ഒരു കെട്ടിടം തിരുവനന്തപുരത്തുണ്ടായിരിക്കേണ്ട ആവശ്യകതയും അതിനാലുള്ള ഗുണവും നമ്മുടെ സഭക്കുള്ള ബഹുമതിയും എന്തുമാത്രമെന്നു നിങ്ങൾ എല്ലാവൎക്കും അറിയാവുന്നതാകയാൽ അതിനെപ്പററി നാം വിസ്തരിച്ചു പറഞ്ഞിട്ടാവശ്യമില്ലെന്നു വിചാരിക്കുന്നു. ഈ കാൎയ്യത്തിൽ നമ്മുടെ സമുദായത്തിൽപെട്ട നമ്മുടെ മക്കളായ എല്ലാവൎക്കും ഭക്തിയും താല്പൎയ്യവുമുണ്ടായി അവരവരാൽ കഴിയുന്ന ദ്രവ്യസഹായം ചെയ്തുകൊടുക്കുന്നതുകൂടാതെ എല്ലാപള്ളികളിൽനിന്നും യഥാശക്തി സഹായിക്കയും വേണം.

എന്നാൽ ഈ കെട്ടിടം പണിവകക്കുള്ള ചുമതലക്കാരായും സെക്രട്ടരിമാരായും നമ്മുടെ ആത്മീക മക്കളായ മേല്പറഞ്ഞ ഇ. ജെ. ജോൺ. ഒ. എം. ചെറിയാൻ ഇവരെ നാം നിശ്ചയിച്ചിരിക്കുന്നതാകകൊണ്ടു ഓരോരുത്തരും കൊടുക്കുന്ന സംഖ്യ അവൎപക്കൽ കൊടുത്തേല്പിക്കണമെന്നും നിങ്ങളുടെ സ്നേഹത്തോടു നാം ഗുണദോഷിച്ചു നമ്മുടെ വചനത്തെ ചുരുക്കുന്നു.

സൎവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളിൽ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു ൧൦൪൬ —ാമത കൊല്ലം ൧൮൭൧-ാമാണ്ടു കൎക്കടകമാസം ൧൨ ൹ കുന്നംകുളം പള്ളിയിൽനിന്നും.

---

## നോട്ടീസു

പെരിനാട്ടു സുറിയാനിപള്ളിക്കാരായ എവരും അറിവാൻചെയ്യുന്ന പരസ്യം.

മലങ്കര യാക്കോബായ സുറിയാനി വിശ്വാസാചാരങ്ങൾക്കായി സ്ഥാപിക്കപ്പെട്ടതും നടന്നുവരുന്നതുമായ ടി. പള്ളിയിൽ കണ്ടറെ മേലെതിൽ കോശി തോമ്മാ കത്തനാരു മുതലായ ചില കത്തനാരന്മാരും പിലാച്ചേരിൽ പീലിപ്പോസു ഗീവറുഗീസു മുതലായി ചില ആളുകളും ചേൎന്നു സ്ഥാപനോദ്ദേശങ്ങൾക്കു വിപരീതങ്ങളായ ദുരുപദേശങ്ങൾ പ്രവേശിപ്പിക്കയും ന്യായമായ മെത്രാപ്പോലീത്തായുടെ അധികാരത്തെ നിഷേധിക്കയും സ്ഥാപനോദ്ദേശപ്രകാരം ഉള്ള ആരാധനയ്ക്കു എല്ലാ തെയറാഴ്ചയും പള്ളി ഉപയോഗിപ്പാൻ പാടില്ലാത്തവണ്ണം തടസ്സങ്ങൾ ഉണ്ടാക്കുകയും പള്ളിമുതലുകൾ അപഹരിച്ചെടുക്കുകയും ചെയ്യുന്നതിനാൽ പള്ളിയും സ്വത്തുകളും ആദായങ്ങളും സ്ഥാപനോദ്ദേശപ്രകാരം ഉള്ള ആരാധനയ്ക്കു സ്വാതന്ത്ര്യമായി ഉപയോഗിപ്പാൻ തക്കവണ്ണം ഒഴിപ്പിക്കുന്നതിലേക്കു വ്യവഹാരം ചെയ്യേണ്ടതിനും പള്ളികാൎയ്യങ്ങൾ അന്വേഷിക്കുന്നതിനും ഒന്നൊ അധികമൊ ആളുകളെ ട്രസ്റ്റികളായി തെരിഞ്ഞെടുക്കുന്നതിനു ൧൮൭൨-ാമാണ്ടു ചിങ്ങമാസം ൭ാം൹ ചൊവ്വാഴ്ച പകൽ ൨ മണിക്കു ഈ പള്ളി ഇടവകക്കാരുടെ ഒരു പൊതുയോഗം ടി. പള്ളിയിൽ കൂടണമെന്നു നിശ്ചയിച്ചു പള്ളിയിൽ പരസ്യപ്പെടുത്തുകയും മുറികളിൽ ചീട്ടയച്ചു അറിവുകൊടുക്കയും ചെയ്തിട്ടുള്ളതിനു പുറമെ പത്രമുഖേനയും പ്രസിദ്ധപ്പെടുത്തികൊള്ളുന്നു. അതിനാൽ മേല്പറഞ്ഞ സംഗതിക്കായി ടി. പള്ളിഇടവകയിൽ ഉൾപ്പെട്ട എവരും മേൽവിവരിച്ചസമയത്തും സ്ഥലത്തും ഹാജരായിരിക്കെണമെന്നുഅറിയിച്ചുകൊള്ളുന്നു. എന്നു ടി. പള്ളിയിൽ വികാരികളിയിലിൽ ഗീവറുഗീസു കത്തനാരു.

൧൮൭൧-ാമാണ്ടു കൎക്കടകമാസം ൨൦-ാം൹

# എൻെറ നിരണം സല്യൂട്ട്.

പത്രാധിപരവർകൾക്കു.

പൗരാണീക നിരണത്തു പള്ളിക്കു സമീപം നിരണം തെക്കുംഭാഗത്തു ഒരുപള്ളി പ്രതിഷ്ഠക്കായി കഴിഞ്ഞമാസം ൧൦ നു- എതിരേല്പോടു കൂടി നവീകരണ മെത്രാൻ വന്നിരുന്ന വിവരം നിങ്ങൾ കേട്ടിരിക്കുമല്ലൊ. എന്നാൽ കഴിഞ്ഞ ഒരു കേരളതാരകയിൽ ടി- സ്ഥലത്തു കുരിശു വച്ചു ചൊല്ലിയതായും യാദൃശ്ചികമായി ഒരു കുരിശു കണ്ടതായും മറ്റും മലങ്കര സഭാതാരകയിൽനിന്നും പകർത്തിയിരിക്കുന്നതായി കാണുന്നു. ഈ സംഗതിയുടെ വാസ്തവത്തെ പററി ബഹുജനങ്ങളുടെ അറിവിനായി പറയുന്നതിനെ നിങ്ങളുടെ പത്രികമൂലം വായനക്കാരെ ധരിപ്പിക്കണമെന്നു അപേക്ഷ.

താരകാ ലേഖകൻ പറയുന്ന പ്രകാരം ടി. പള്ളി സ്ഥലത്തു മേട മാസം ൨൫-ാം നു- വരെ കുരിശു വച്ചു കുറുബാന ചൊല്ലുക ഉണ്ടായിട്ടില്ലാ. ലേഖകൻെറ സത്യസന്ധത, യോഗ്യത മുതലായവ ഇതുകൊണ്ടു വെളിപ്പെടുന്നതാണു. ലേഖകൻ പറഞ്ഞിട്ടുള്ള മററു സംഗതികളും ഇതുപോലെതന്നെ അവാസ്ഥവങ്ങളാണു. ഇങ്ങിനെ മൊത്തമായി പറഞ്ഞതുകൊണ്ടു വായനക്കാർ തൃപ്തിപ്പെടുന്നതല്ലാത്തയാൽ അല്പം പറയണമെന്നു വിചാരിക്കുന്നു.

ഇവിടെ ഒരു കല്ലു കണ്ടു എന്നു പറയുന്നതു വാസ്തവമാണു. അതു കുരിശാകൃതിയിൽ ആയതു പിന്നീടാണു. ഇതിനെപററി കേട്ടാൽ ആൎക്കും അത്ഭുതം തോന്നാതിരിക്കയില്ലാ. ഈ സ്ഥലം നവീകരണക്കാർ എഴുതി വാങ്ങിച്ചിട്ടു ഉദ്ദേശം രണ്ടു കൊല്ലത്തിലധികമായി. ഇതിനകം ഹിന്തുക്കളുമായി ചില വാദങ്ങളുണ്ടായശേഷം പള്ളിവയ്ക്കുന്നതിനു ഗവമ്മെൻറു അനുവാദം സിദ്ധിച്ചു എങ്കിലും മേലാൽ ഹിന്തുക്കൾ മററു വ്യവഹാരത്തിനു പുറപ്പെടാതിരിപ്പാൻ വേണ്ടി അവരെ ഭയപ്പെടുത്തുന്നതിനും ക്രിസ്ത്യാനികളെ വിശിഷ്യാ സുറിയാനിക്കാരെ വിസ്മയിപ്പിച്ചും പള്ളിയ്ക്കു ആദായം വൎദ്ധിപ്പിക്കുന്നതിനും ആയി ഇതിനോടു അടുത്തു താമസിക്കുന്ന "ഒരു അപ്പൊസ്തൊലൻ" പ്രതിഷ്ഠിച്ചതാണെന്നാണു ഇവിടങ്ങളിൽ പരക്കെയുള്ള ജനസംസാരം. ഉത്തരവു കിട്ടി, കെട്ടിടം ഉണ്ടാക്കിയ സമയം, കല്ലു കുഴിച്ചിട്ടിരിക്കുന്ന സ്ഥലം ഉദ്ദേശിച്ചുകൊണ്ടു ആദ്യം ഒരു തൂൺകുഴി തുരക്കുകയും ലാക്കുതെററിപ്പോകയാൽ ഒരു തൂണുകൂടെ ഇട്ടെങ്കിലെ ബലം മതിയാവു എന്നുള്ള സെൻറുപാരയുടെ നിൎബ്ബന്ധത്താൽ വേറൊരു കുഴി തുരക്കുകയും പ്ലാവിൻെറ കീഴിൽ വച്ചിരുന്ന കല്ലു കാണുകയും ചെയ്തു. ഉടൻതന്നെ വികാരി അവർകൾ വന്നു സെൻറുതോമ്മാസ്സു അപ്പൊസ്തൊലൻ സ്ഥാപിച്ച കല്ലാണ ഇതു. ആൎക്കും തൊടാൻ പാടില്ലാ എന്നു പറഞ്ഞു അവിടെയുണ്ടായിരുന്ന നവീകരണക്കാരായ വേലക്കാരെപ്പോലും കാണിക്കാതെ പെട്ടെന്നു ഇട്ടുമൂടുകയും പബ്ലിക്കിനെ വിശ്വസിപ്പിക്കുന്നതിനു വേണ്ടി വെടിവെക്കുക, ഏറുപടക്കം എറിയുക, ചേങ്ങലയടിക്കുമുതലായി പലഘോഷങ്ങളും കൂട്ടുകയുമുണ്ടായി. കല്ലു കണ്ടസമയം ഉടനെ മൂടിയതും, വേരു കണ്ടാൽ മാറി തുരക്കുകയെന്നുള്ള സ്വഭാവത്തിനു എതിരായി പ്ലാവിൻെറ കീഴെതന്നെ തുരന്നതും കല്ലെമുട്ടിയ ഉടനെ കുരിശാണെന്നു വിചാരിച്ചു മൂടിയതും മററും ഓൎക്കുമ്പോൾ ഇതിൽ ഏതൊ മുൻകരുതലും വഞ്ചനയും ഉണ്ടെന്നു വിചാരിപ്പാൻ നല്ല ന്യായമുണ്ടു. "കെട്ടിടത്തിനു ഒരു തൂണുകൂടി ആവശ്യമുണ്ടെന്നു കണ്ടു ഒരു പ്ലാവിൻെറവേരു പടൎന്ന സ്ഥലം തുരന്നു" എന്നു താരകാലേഖകൻ പറയുന്നതുകൊണ്ടുതന്നെ ആദ്യം കല്ലു കാണാഞ്ഞതിനാൽ രണ്ടാമതും തുരന്നതാണെന്നു അനുമാനിക്കേണ്ടിയിരിക്കുന്നു. അടയാളത്തിനും മററുള്ളവരെ വിശ്വസിപ്പിക്കുന്നതിനും ആയി പ്ലാവിൻെറ കീഴിൽ സ്ഥാപിച്ചിരുന്നതാണെന്നാണു ബഹുജനസംസാരം. ആനപ്രാമ്പാൽ (ഇടതൊ) പള്ളി മാർതോമ്മാ വിശ്വാസത്തിൽ സ്ഥാപിച്ചതാണെന്നു തെളിയിപ്പാനായി അവിടത്തെ വികാരി കരിങ്കല്ലേൽ എഴുതി വ്യവഹാരമദ്ധ്യേ മദ്ബഹായിൽ സ്ഥാപിച്ചു അതിന്മേൽ ആരാധിച്ചതിനെയും, ആ കല്ലിനെ പററിയുള്ള ജില്ലാ ജഡ്ജിയുടെ അഭിപ്രായത്തെയും ഓൎക്കുമ്പോൾ ഈ കല്ലു സ്ഥാപിച്ച സെൻറു പാരയുടെയും മററും കൃത്യത്തെ പററി അതിശയിപ്പാനും അവിശ്വസിപ്പാനുമില്ലാ. പ്രിയ പത്രാധിപരെ, ഈ ദുഷ്കൃത്യം ചെയ്വാൻ ഇവരെ പ്രേരിപ്പിച്ചതു

ദ്രവ്യാഗ്രഹം ഒന്നു തന്നെയാണു. പരുമലെ വിശുദ്ധ പിതാവിൻെറ കബറുങ്കൽ വരുന്ന വഴിപാട്ടു കണ്ടു സഹിക്കാഴികയാൽ മാർതോമ്മാശ്ലീഹായുടെ നാമമെന്നും കല്ലെന്നും മററും പ്രസ്ഥാപിച്ചതു പണം കിട്ടുമെന്നു കരുതി പ്രയോഗിച്ചുപോയതാണെന്നത്രെ ഇവിടങ്ങളിലെ സംസാരം. ഇതു മാത്രമല്ലാ, മാർതോമ്മാശ്ലീഹാ വെള്ളവസ്ത്രധാരിയായി രാത്രിയിൽ വരുന്നതായും അഗ്നി പ്രകാശിക്കുന്നതായും സെൻറു വക്കി മുതൽപേർ പരസ്യമായി പ്രസ്ഥാപിക്കുന്നുമുണ്ടു. ഇതെല്ലാംകൊണ്ടും അവരുടെ ഉദ്ദേശം വെളിപ്പെടുന്നുണ്ടല്ലോ. "മരിച്ചവരും മൌനത്തിലേക്കു ഇറങ്ങുന്നവരും യഹോവായെ സ്തുതിക്കുന്നില്ലാ" എന്നു പ്രസംഗിച്ചുനടന്ന ഇവർതന്നെ മാർതോമ്മാശ്ലീഹാ സഞ്ചരിക്കുന്നു എന്നും, അത്ഭുതം പ്രവർത്തിക്കുന്നു എന്നും സമ്മതിക്കുന്നതുതന്നെ വലിയ ആശ്വാസമാണു. കാര്യലാഭമോർത്തെങ്കിലും പരിശുദ്ധന്മാൎക്കു ശക്തിയുണ്ടെന്നു പറയട്ടെ. മാർ തോമ്മാശ്ലീഹായെ ഹൃദയം കൊണ്ടു ബഹുമാനിക്കാതെ അർത്ഥാഗ്രഹം നിമിത്തം അധരം കൊണ്ടു ബഹുമാനിച്ചു തൻെറ നാമത്തിൽ കളവു പ്രവൃത്തിച്ച ഇവിടെയുള്ള ഒരുവൻെറ ഭവനം പള്ളിപ്രതിഷ്ഠയ്ക്കു മുമ്പുതന്നെ അഗ്നിഭഗവാനിരയായതു ഓൎക്കുമ്പോൾ വളരെ ഭയപ്പെടേണ്ടിയിരിക്കുന്നു. ദൈവം ദഹിപ്പിക്കുന്ന അഗ്നിയാകുന്നു. അഹറോന്നു വിരോധമായി ധൂപം കാട്ടിയവരെ അഗ്നി ഇറങ്ങി ഭക്ഷിച്ചതുപോലെ തൻെറ പരിശുദ്ധൻെറ നാമത്തിൽ വ്യാജം പ്രവൃത്തിച്ച ആളിൻെറ ഭവനം ദഹിച്ചതും അത്ര അത്ഭുതമല്ലാ. കല്ലു കണ്ടതിനോടു അടുത്ത ഒരുദിവസം രാത്രി വു മണിയോടുകൂടിയാണു തീ പിടിച്ചതു. അടുക്കലടുക്കൽ വീടുള്ളതുകൊണ്ടു തൽക്ഷണം തന്നെ വളരെ ആളുകൾ വന്നുകൂടിയിട്ടും പുര മുഴുവൻ കത്തുന്നതുവരെ തീ കെടുത്തുന്നതിനു ആൎക്കും കഴിയാഞ്ഞതിൽ മാർ തോമ്മാശ്ലീഹായുടെ ശക്തിയും ഇവരുടെ പ്രവൃത്തിയിലുള്ള തൻെറ അതൃപ്തിയും നല്ലവണ്ണം വെളിപ്പെടുന്നുണ്ടു. ഈ ആകസ്മികമായ സംഭവവും കല്ലിനെ പററിയുള്ള ബഹുജനങ്ങളുടെ ഊഹത്തെ സ്ഥിരീകരിക്കുന്നുണ്ടു. മേല്പറഞ്ഞ സംഗതികളാലും കല്ല കള്ളകല്ലാണെന്നു ഊഹിപ്പാൻ ന്യായമുണ്ടു.

ഈ സന്ദർഭത്തിൽ മാർ തോമ്മാശ്ലീഹായെ പററിയുള്ള ചരിത്രം അല്പം പ്രസ്ഥാപിക്കുന്നതു അനുചിതമായി വരികയില്ലല്ലോ. ക്രിസ്ത്വാബ്ദം ൫൨-ൽ സെൻറു തോമ്മസ്സ ഇവിടെ വരികയും തൻെറ പ്രസംഗം മൂലം രണ്ടു മൂന്നു വീട്ടുകാർ ജ്ഞാനസ്നാനപ്പെടുകയും ഇവൎക്കായി ഈ സ്ഥലത്തു ഒരു മരക്കുരിശു സ്ഥാപിക്കയും പ്രബലന്മാരായ ബ്രാഹ്മണർ ഉടൻ എടുത്തു ആററിലിടുകയും അതൊഴുകി പൂൎവ്വിക പള്ളിയെന്നു ചരിത്രപ്രസിദ്ധിയുള്ള നിരണത്തു പള്ളിസ്ഥലത്തു വന്നടുക്കയും പിറെറദിവസം ശ്ലീഹാതന്നെ അതെടുത്തു ഇവിടെ സ്ഥാപിക്കയും ചെയ്തു എന്നാണു പൊതുജന വിശ്വാസം. ഇതിനെ ഹിന്ദുക്കളും നവീകരണക്കാരും യാക്കോബായക്കാരും എല്ലാവരും സമ്മതിക്കുന്നതുമാണു. നവീകരണക്കാർ ഇതിനെ സമ്മതിച്ചിരുന്നു എന്നുള്ളതിനു കക്ഷിവ്യവഹാരത്തിൽ ആലപ്പുഴ ജില്ലയിൽ അവർ കൊടുത്തിട്ടുള്ള പത്രികതന്നെ സാക്ഷിയാണു. പത്രികയിൽ അവർ കാണിച്ചിട്ടുള്ളതു വിവാദ നിരണത്തുപള്ളി സെൻറുതോമസിനാൽ സ്ഥാപിക്കപ്പെട്ടതാണെന്നും തങ്ങൾ സെൻറുതോമ്മ്യർ ആകയാൽ അവൎക്കുള്ളതാണെന്നും മററുമായിരുന്നു. വിവാദപള്ളിയിൽനിന്നും വെളിക്കു പോകുന്നതിനു മുമ്പുവരെ ടി. പള്ളി അപ്പൊസ്ഥലനാൽ സ്ഥാപിക്കപ്പെട്ടതാണെന്നു പ്രസ്ഥാപിച്ചവർ ഇവിടെനിന്നും വെളിക്കു ഇറങ്ങി അക്കരെ (ഇപ്പോഴത്തെസ്ഥലത്തു) കേറിയപ്പോൾ അവിടെ അപ്പൊസ്ഥലൻ കല്ലിട്ടിട്ടുണ്ടെന്നും അനേക കാലം അവിടെ പള്ളി സ്ഥിതി ചെയ്തിരുന്നു എന്നും കുരിശു കണ്ടു എന്നും അതിശയങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു എന്നും മററും ഇപ്പോൾ പ്രസ്ഥാപിച്ചുതുടങ്ങിയിരിക്കുന്നു.

എന്നാൽ സെൻറുതോമസ്സ കുരിശു വച്ചു എന്നു പറയുന്ന സ്ഥലം ഇതല്ലെന്നും ടി. പുരയിടത്തിൻെറ കിഴക്കുവശത്തുള്ള സൎക്കാർ വഴിയുടെ കിഴക്കെ പുരയിടമാണെന്നും ആ പുരയിടത്തിൻെറ പേരുകൊണ്ടുതന്നെ ഊഹിക്കാവുന്നതാണു. ആ പുരയിടത്തിൻെറ പേരു കുത്തപ്പള്ളി എന്നാണു ഇന്നുവരെ വിളിച്ചുവരുന്നതു. ക്രൂസുപള്ളിയെന്നതു ലോപിച്ചു കുത്തപള്ളി ആയതാണെന്നു ഒരു ഐതീഹ്യം ഉണ്ടു. എന്നാൽ കല്ലിനെപററി ആരും വിശ്വസിക്കതക്കവണ്ണം ജനറാൾവികാരി വളരെ വാചാലതയോടുകൂടി പ്രസംഗിച്ചു എങ്കിലും നവീകരണക്കാരിലും സുറി

യാനിക്കാരിലും ചരിത്രസംബന്ധമായും മററും അറിവുള്ളവരിൽ പലരും കല്ലിന്റെ കാൎയ്യം വിശ്വാസമല്ലെന്നും ആ കാലത്തു കല്ലിടീൽ ഉണ്ടായിരുന്നില്ലെന്നും പൂൎവ് പിതാക്കളായ യാക്കോബു മുതൽപേർ, കല്ലുനാട്ടിയ പ്രകാരം ക്രിസ്ത്യാനികളുടെ അടയാളമായ കുരിശു നാട്ടുകയെ ഉണ്ടായിരുന്നൊള്ളു എന്നും കല്ലിടീലും അതിനുള്ള ശുശ്രൂഷയും മററും സുന്നഹദോസിന്റെശേഷം ഉണ്ടായതാണെന്നും പറഞ്ഞു ജനറാളിന്റെ പ്രസംഗത്തെ നിഷേധിക്കയാണു ഉണ്ടായതു. എന്നാൽ ൟ കാൎയ്യങ്ങളെ വിവേചിക്കാതെ, കാള പെററ കയറുഎടുത്തോ എന്നുപറയുന്നതുപോലെയുള്ള സാധുക്കൾ വിശ്വസിച്ചിട്ടുമുണ്ടു. എന്റെ പത്രാധിപരെ ഇവരുടെ തട്ടിപ്പിൽ ഒരുവിധക്കാർ അകപ്പെട്ടുപോകും. പ്രതിഷ്ഠയുടെ പിറെറദിവസം നവീകരണതലവന്മാരുടെ ചാൎച്ചക്കാരിയായ ഒരു സ്ത്രീ മെത്രാന്മാൎക്കു ഒരു വരിക്ക ചക്ക കൊടുത്തയച്ചാറെ, ചിലർ തടങ്ങൽ ചെയ്തു പള്ളിയിൽ നേൎച്ച വന്നതാണെന്നു പ്രസ്ഥാപിക്കയും എല്ലാവരും അറിയേണ്ടതിലേക്കായി ഓരോ ചുള എല്ലാവൎക്കും കൊടുക്കുകയും ചെയ്തതുകൂടാതെ, കുറുബാനപ്പണം വന്നുതുടങ്ങി എന്നു പറഞ്ഞുകൊണ്ടു യാക്കോബായക്കാരായ ചിലരോടു കുറുബാനപണം ആവശ്യപ്പെടുകയും ചെയ്തിരിക്കുന്നു. ഇതുകൂടാതെ എല്ലാവരും നേൎച്ച ഇടണമെന്നും അതു വേദാനുസരണമാണെന്നുംമററും ജനറാൾ സരസമായി പ്രസംഗിച്ചു എങ്കിലും വിചാരിച്ചതുപോലെ പററിയില്ലാ. കല്ലിന്റെ അടുക്കൽ കാണിക്കിടാനായി ഒരു വീഞ്ഞപെട്ടി പട്ടുപുതപ്പിച്ചു വച്ചിരുന്നു. അതിൽ അധികമൊന്നും വീഴുന്നില്ലെന്നു കണ്ടപ്പോൾ മണപ്പുറത്തു പണംപിരിക്കുന്നമട്ടിൽ അഞ്ചാറുകുപ്പായക്കാർ വീഞ്ഞാണം കൊണ്ടുനടക്കുന്നതു കണ്ടു. അതും അത്ര സാരമായില്ലാ. വഴിപാടുകളും നേൎച്ചകളും കൊടുക്കുന്നതിൽ യാക്കോബായക്കാർ നല്ല മനസ്സും ഭക്തിയും ഉള്ളവരാണെന്നു സ്തുതിച്ചും, നവീകരണക്കാർ ഞെട്ടും വാലും വെട്ടുന്നവരാണെന്നും അതിനു ചെറിയ കശീശമാർ ഇപ്പോൾ രചിച്ചിട്ടുള്ളകുറുബാനക്രമം ലക്ഷ്യമാണെന്നും നവീകരണസഭയിലെ നടപടികൾ തോന്നിയവാസമായിരിക്കുന്നു എന്നും നോൻപു നോല്ക്കേണ്ടതാണെന്നും പട്ടക്കാർ സുറിയാനി പഠിക്കാത്തതു വലിയകഷ്ടമാണെന്നും മററും നവീകരണസമുദായത്തെ ആക്ഷേപിച്ചും സരസമായി പ്രസംഗിച്ചു. അതെല്ലാം കേട്ടു ചില യാക്കോബായക്കാർ നേൎച്ച കൊടുത്തുപോയതായി കേട്ടു. യാക്കോബായ സഹോദരന്മാരെ ചെമ്പെന്നു കരുതി ഇരുമ്പിനു കാല്യകളയരുതെ. ൟ വഞ്ചനയിൽ അകപ്പെടരുതെ. ൟ വഞ്ചനയിൽ ദൈവവും പരിശുദ്ധനും ചെരുമെന്നു വിശ്വസിക്കരുതെ.

നവീകരണക്കാരുടെ അഭിപ്രായം പോലെ ൟ കല്ലു അപ്പൊസ്തോലൻ ഇട്ടതാണെന്നിരുന്നാലും അതിൽനിന്നും ഒരു ശക്തിയും ഉണ്ടാകുന്നതല്ലെന്നു വേദം നമ്മെ പഠിപ്പിക്കുന്നു. (൨൦) ദൈവത്തിന്റെ പെട്ടി വിശ്വാസമില്ലാത്ത പലസ്ത്യരുടെ കയ്യിൽ ഇരുന്നാറെ ഒരു ശക്തിയും പുറപ്പെട്ടില്ലാ. സകല അതിശയങ്ങളുടെയും ഇരിപ്പടമായ കൎത്താവു തന്റെ സ്വന്ത നഗരക്കാരുടെ അവിശ്വാസം മൂലം ഒരുശക്തിയും അവൎക്കു കാണിച്ചില്ലാ. മിശിഹായുടെ തിരുശരീരരക്തങ്ങൾ യഹൂദസ്കറിയോത്തിൽ ഇരുന്നിട്ടു ഒരു ഗുണവും ഉണ്ടായില്ലാ. ഇപ്രകാരം തോമ്മാശ്ലീഹാ കല്ലിട്ടിട്ടുണ്ടെങ്കിൽ ദൈവമാതാവിന്റെ നാമത്തിൽ ആണു ഇട്ടിട്ടുള്ളതു, താൻ മലങ്കര സ്ഥാപിച്ചിട്ടുള്ള ഏഴു പള്ളിയും അപ്രകാരംതന്നെ കന്യാസ്ത്രീഅമ്മയുടെ നാമത്തിലാണല്ലൊ സ്ഥാപിച്ചിട്ടുള്ളതു. ദൈവത്തിന്റെ പെട്ടിയെ പററി വിശ്വാസവും ഭക്തിയും ഉണ്ടായിരുന്ന ഇസ്രായേലിന്റെപോലെ ദൈവമാതാവിനെയും, ശ്ലീഹായെയും പററി ഭക്തിയും വിശ്വാസവുമുള്ള സുറിയാനിക്കാരുടെ കയ്യിൽ ഇരിക്കുമ്പോൾ അല്ലാതെ അതിനു ഒരു ശക്തിയും ഉണ്ടാകുന്നതല്ലാ. നേരെമറിച്ചു പലസ്ത്യരുടെ ദോഷത്തിനായി ദാഗൊന്റെ വീഴ്ച, നാശം മുതലായതു ഉണ്ടായതുപോലെ, പുരയ്ക്കു തീ പിടിയ്ക്കു മുതലായ നാശങ്ങൾ തുടൎന്നതന്നെ ഇരുന്നേക്കാം. പരുമല മുതലായ പള്ളികളിൽ പെരുനാളിനും മററും കൊടിമരം ഉയൎത്തുക, പഞ്ചവാദ്യം, വെടി, കുരിശു എടുക്ക മുതലായതു കേവലം അജ്ഞാനമൎയ്യാദയും മൌഢ്യവുമാണെന്നു പ്രസംഗിക്കുന്ന രക്ഷപെട്ട ൟ കൂട്ടർ തന്നെ കൊടിമരം ഉയൎത്തുകയും, കൊട്ടുകയും, കുരിശു കൊണ്ടുനടക്കയും മററും ചെയ്തതുകൂടാതെ ൟ മാസം ൧൩– പരുമല കാളകച്ചവടത്തിനു പോകുന്നവർ നേൎച്ച ഇടാനായി ഒരു കസേരമേൽ വീഞ്ഞാണംവച്ചു പട്ടുപുതപ്പിച്ചുവച്ചിരിക്കുന്നു. എന്റെ സാറെ നവീകരിച്ചു

നവീകരിച്ചു ഇത്രടം ആയി. ഇതൊക്കെ ആയാലും യാക്കോബായക്കാരായ സാധുക്കൾക്കു മനസ്സിലാകാതെ ഇരിക്കുന്നതിൽ അത്ഭുതപ്പെടേണ്ടിയിരിക്കുന്നു. സഹോദരന്മാരെ നമ്മുടെ സത്യസഭയുടെ വിശ്വാസാചാരങ്ങൾ സത്യമാണെന്നു ഇതുകൊണ്ടു സമ്മതിക്കയും, ഇസ്രായേലിൽ ഇരിക്കുമ്പോൾ മാത്രമെ പെട്ടിക്കു ഗുണകരമായ ശക്തി ഉണ്ടായിരിക്കയൊള്ളു എന്നു പൂൎണ്ണമായി വിശ്വസിക്കയും, ഈ നവീകരിച്ച വഞ്ചനയിൽ അകപ്പെടാതെ സൂക്ഷിക്കയും ചെയ്വീൻ.

എന്നു എം.

---

## പരദേശകത്തു.

വളരെക്കാലം ഈ മലയാളത്തു താമസിച്ചു ഇവിടെയുള്ള ആബാലവൃദ്ധം സൎവ്വജനങ്ങളുടെയും സ്നേഹബഹുമാനങ്ങൾക്കു പാത്രീഭൂതനായിരുന്ന ദിവ്യശ്രീ സ്ലീബാശെമ്മാശ്ശന്റെയും കൂട്ടുയാത്രക്കാരനായ റവി. എ. മത്തായിശെമ്മാശ്ശന്റെയും പരദേശ യാത്രാവിവരണം അറിയുന്നതു വായനക്കാൎക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഈയാണ്ടു കഷ്ടാനുഭവ ആഴ്ച വലിയ തിരുമേനിയോടു ഒരുമിച്ചു കുന്നംകുളങ്ങര പള്ളിയിൽ കഴിച്ചതിന്റെ ശേഷം അവിടത്തെ ആശീൎവാദങ്ങളോടുകൂടി പുറപ്പെട്ടു തീവണ്ടിമാൎഗ്ഗം ബോംബയിൽ എത്തുകയും അവിടെനിന്നും കപ്പൽ കയറി കറാച്ചി പട്ടണത്തിലും അവിടെനിന്നു ബസ്രാവഴി ഇടവം ൧൨-ാംനു- ബഗദാദിലും എത്തുകയും ചെയ്യേടത്തോളമുള്ള വിവരങ്ങൾ മനോരമ വഴിയായും മറ്റും അറിഞ്ഞിരിപ്പാൻ ഇടയുള്ളതുകൊണ്ടു ഇവിടെ വിസ്തരിച്ചു എഴുതുന്നില്ല. പാസ്പോൎട്ടു പരിശോധനയും ചുങ്കവും ബസ്രായിക്കു പോകുന്ന വഴിതന്നെ ഉണ്ടാകയും ശെമ്മാശ്ശന്റെ കൈവശമുണ്ടായിരുന്ന ചില സുറിയാനി പുസ്തകങ്ങൾ പരിശോധിക്കുന്നതിനായി എടുത്തിട്ടു യാത്രയ്ക്കു നിശ്ചയിക്കപ്പെട്ടിരുന്ന സമയത്തിനുള്ളിൽ പരിശോധിച്ചു തീരാഞ്ഞതിനാൽ വാങ്ങിച്ചു അയക്കുന്നതിനു ഒന്നുരണ്ടാളുകളെ ശട്ടംകെട്ടിയുംവച്ചു പോകയും ചെയ്തു. ബസ്രായിൽനിന്നു ബഗദാദിലേക്കുള്ള മാൎഗ്ഗം ആറുതന്നെയെങ്കിലും വാഹനം കപ്പലായിരുന്നു. അറബികളുടെ ഉപദ്രവം ധാരാളമുള്ള സ്ഥലമാകകൊണ്ടു കപ്പൽ യാത്രക്കാരുടെ രക്ഷയ്ക്കുവേണ്ടി പട്ടാളക്കാരും കപ്പലിൽ സന്നിഹിതന്മാരായിരുന്നു. ശെമ്മാശ്ശന്റെനേരെ കപ്പലുകാൎക്കുള്ള സ്നേഹബഹുമാനാദികളാൽ കപ്പലിൽ യഥേഷ്ടം സഞ്ചരിക്കുന്നതിനു സൌകൎയ്യം ലഭിക്കയും ഈ യാത്ര ബോംബയിൽനിന്നുള്ളതിനെക്കാൾ സുഖകരമായി ഭവിക്കയും ചെയ്തു. ബഗദാദിൽ ജംബൂറിബൈത്തുൻ എന്നു പേരുള്ള പ്രസിദ്ധ വ്യാപാരിയായ ഒരു യാക്കോബായക്കാരന്റെ അതിഥികളായിട്ടാണു നമ്മുടെ യാത്രക്കാർ താമസിച്ചതു. ബഗദാദിൽനിന്നും മൂസലിലെക്കുള്ള യാത്ര കരമാൎഗ്ഗം കഴുതപ്പുറത്തും ഒട്ടകങ്ങളുടെ പുറത്തും മറ്റുമായി വേണ്ടിയിരിക്കുന്നതിനാലും നിൎജ്ജനപ്രദേശങ്ങളിൽകൂടി രാപകൽ സഞ്ചരിക്കേണ്ടിയിരിക്കുന്നതിനാലും ഈ യാത്ര പലതരത്തിൽ ആപൽക്കരമെന്നു തോന്നിയിരുന്നുയെങ്കിലും കോജാജംബൂറിബൈത്തുന്റെ ഉത്സാഹത്താൽ നല്ല കൂട്ടുകാരെ ചേൎത്തുകൊടുക്കുകയും വഴിക്കു വേണ്ട സഹായങ്ങൾ ചെയ്യുന്നതിനു ശട്ടംകെട്ടുകയും ചെയ്തതിനാൽ ഒരുവിധം മനഃസമാധാനത്തോടുകൂടിതന്നെ ഇടവം ൨൨-ാംനു- അവിടെനിന്നും പുറപ്പെട്ടു തിഗ്രീസുവഴി മൂസലിൽ എത്തുകയും ചെയ്തു. ഇതുവരെയുള്ള എഴുത്തുകൾ മുഴുവൻ പ്രസിദ്ധപ്പെടുത്തുന്നതായാൽ പത്രസ്ഥലം അതിക്രമിക്കുമെന്നു വിചാരിച്ചിട്ടു ഇത്രയും ചുരുക്കിപറഞ്ഞതാകുന്നു. മൂസലിൽ എത്തിയതിന്റെശേഷം കിട്ടിയിട്ടുള്ള ഒരെഴുത്തിലെ മിക്ക ഭാഗങ്ങളും എഴുത്തുകാരന്റെ വാചകത്തിൽതന്നെ താഴെ ചേൎക്കുന്നു.

"ബഗദാദ് വരെയുള്ള വിശേഷങ്ങൾക്കു അയച്ചിരുന്ന എഴുത്തു കിട്ടിയിരിക്കുമല്ലൊ. കോജാജംബൂറിബൈത്തുന്റെ ഉത്സാഹത്താൽ യാത്രസാമാനങ്ങൾ ഒരുക്കി കഴുതയും ശട്ടംകെട്ടി ൨൨-ാംനു- അവിടെനിന്നും പുറപ്പെട്ടു. മുൻ എഴുത്തിൽ പ്രസ്താവിച്ചിരുന്ന പ്രകാരം അന്തുന്റെ എഴുത്തു ഉണ്ടായിരുന്നവരുടെ സ്ഥലത്തുകൂടി കാറവാൻ പുറപ്പെടാതെ തെഗ്രീസു വഴിയാണു പുറപ്പെട്ടതു. അവിടെ എ

ത്തിയപ്പോൾ രണ്ടുമൂന്നു ദിവസം അവിടെ താമസിക്കേണ്ടിവന്നു. എല്ലാവരും മുസൽമാന്മാരാണെങ്കിലും മുമ്പു ക്രിസ്ത്യാനികളായിരുന്നു എന്നു ബീജഫലംകൊണ്ടു വെളിപ്പെടുന്നുണ്ടു. നല്ലവരും സൽസ്വഭാവികളും ആണു. പുരാതന ക്രിസ്ത്യാനി കുഡുംബങ്ങളിൽ പലതും ഇപ്പോൾ കാണുന്നുണ്ടു. ഇവയിൽ ഒന്നിൽതന്നെയാണു ഞങ്ങൾ പാർത്തതു. ഞങ്ങളോടുള്ള പ്രതിപത്തികൊണ്ടു ചില മാന്യന്മാരുടെ സംഘങ്ങളിൽ കൊണ്ടുപോയി കാപ്പി മുതലായ സൽക്കാരങ്ങൾ ചെയ്തതൊഴികെ താന്താങ്ങളുടെ ഭവനങ്ങളിൽ ക്ഷണിക്കയുണ്ടായി; ചില അസൌകര്യങ്ങൾനിമിത്തം ഞങ്ങൾ പോയില്ല. നിങ്ങൾ ഇപ്പോൾ പോകുന്നതിനു ഞങ്ങൾക്കു മനസ്സില്ലാ ൩. ൧ ദിവസം പാർത്തു ഞങ്ങളുടെ സൽക്കാരം അംഗീകരിച്ചിട്ടു പോയാൽ മതിയെന്നു വളരെ നിർബ്ബന്ധിച്ചെങ്കിലും വേഗംതന്നെ പോരേണ്ടിവന്നു. അവിടെനിന്നും പലർ ഞങ്ങളോടുകൂടെ മൂസലിലേക്കു പോന്നതിനാൽ വഴിക്കു ഞങ്ങളുടെ ആവശ്യങ്ങൾ അവർ വളരെ സന്തോഷത്തോടെ നിവൃത്തിച്ചുവന്നു. അടുത്ത തിങ്കളാഴ്ച ഞങ്ങൾ അവിടെനിന്നു പുറപ്പെട്ടു വെള്ളിയാഴ്ച ഇവിടെ എത്തി. ചിലപ്പോൾ രാത്രിമുഴുവനും കഴുതപ്പുറത്തു ഇരിക്കേണ്ടി വന്നതിനാലും ചിലപ്പോൾ പകൽ മുഴുവനും വെയിലത്തു കൊടമാത്രം പിടിച്ചു ഇരിക്കേണ്ടി വന്നതിനാലും കുറെ വിഷമം നേരിട്ടു പിന്നീടു വളരെ ആശ്വാസം ഉണ്ടായി. ഇവിടെ എത്തുന്നതിനു ൪. ൩ ദിവസം മുമ്പുമുതലെ മൂസ്സൽക്കാരെല്ലാവരും ഞങ്ങൾക്കായി നോക്കിപാർത്തു വിഷമിക്കയായിരുന്നു. പ്രത്യേകാൽ കോജ അന്തുനും ബ: അബ്ദുളഹാദു കശീശായും ഞങ്ങളെ കാണ്മാനുള്ള അത്യന്ത ആഗ്രഹംനിമിത്തം ഈ ദിവസങ്ങളിലെല്ലാം ദിനംപ്രതി ൩ നാഴിക ദൂരത്തോളം വരവു നോക്കി ചെല്ലുക പതിവായിരുന്നു എന്നു വഴിമദ്ധ്യേ വച്ചു പലരിൽനിന്നും ഞങ്ങൾ അറിഞ്ഞു. അത്രടം ചെന്നിട്ടു ഞങ്ങളെ കാണാതിരിക്കുമ്പോൾ ഇച്ഛാഭംഗത്തോടെ മടങ്ങിപോകും.

അറബികള്ളന്മാരെയുള്ള ഭയംനിമിത്തം അവരുടെ തിരങ്ങളിൽ വന്നപ്പോൾ രാവും പകലും നന്നാ പ്രയാസത്തോടെ നടന്നു ക്ഷീണിച്ചതിനാൽ വ്യാഴാഴ്ച കുറെ പകലെ മൂസലിന്നടുത്തുവന്നെങ്കിലും ക്ഷീണംനിമിത്തം അന്നുതന്നെ ഇങ്ങെത്താതെ വെള്ളിയാഴ്ച രാവിലെ എഴുന്നേറ്റു പോന്നു. നല്ലവണ്ണം വെളുക്കുന്നതിനുമുമ്പു മൂസ്സൽ പട്ടണവാതുക്കൽ വന്നു. അസമയമായിരുന്നതിനാൽ തൽക്കാലം ആരേയും കണ്ടില്ലെങ്കിലും പട്ടണത്തിലേക്കു പ്രവേശിച്ചപ്പോൾ ചിലരെ കണ്ടു. നിങ്ങൾ അവിടെ നിൽക്കുവിൻ ഞങ്ങൾ നിങ്ങളെ എതിരേറ്റു കൊണ്ടുവരുവാൻ തീർച്ചയാക്കിയിരിക്കുന്നതിനാൽ അതുവരെ ഇവിടെ അല്പം പാർക്കണം എന്നു നിർബ്ബന്ധിച്ചെങ്കിലും അതിനൊന്നിനും ആവശ്യമില്ലാ എന്നു പറഞ്ഞു വേഗം മുമ്പോട്ടു നടന്നു. ഉടൻ അന്തുൻ അയച്ച ആളുകൾ വന്നു ഞങ്ങളെ കണ്ടതിൽ വളരെ സന്തോഷിച്ചു. ഞങ്ങൾ നടക്കുകയായിരുന്നു. കുതിര കൊണ്ടുവരുവാൻ തുടങ്ങിയെങ്കിലും ഞങ്ങൾ തീരെ സമ്മതിക്കാഴികയാൽ കൊണ്ടുവന്നില്ലന്നെയൊള്ളു. ഇതു കഴിഞ്ഞുടനെ അന്തുന്റെ ചില സഹോദരന്മാരും ടി. അച്ചനും വന്നു ഞങ്ങളെ എതിരേറ്റു കെട്ടിപ്പിടിച്ചു ആലിംഗനം ചെയ്തു. എതിരേല്പൊന്നും കൂടാതെ അവിടെ എത്തിയാൽ മതിയെന്നു ആലോചിച്ചു നന്നാ മുറുകി നടന്നു അന്തുന്റെ വീട്ടിൽ പ്രവേശിച്ചു അദ്ദേഹത്തെ കണ്ടു കെട്ടിപ്പിടിച്ചു ചുംബിക്കയും അന്യോന്യം ആചാരോപചാരങ്ങൾ ചെയ്കയും ചെയ്തു എന്നല്ലാതെ അവിടെ പ്രദർശിപ്പിച്ച സന്തോഷസന്താപസൂചകങ്ങളായ ഭാവങ്ങൾ വർണ്ണിക്കുന്നതിനു അസാദ്ധ്യംതന്നെ. ഇതു കേട്ട മാത്രയിൽ അന്തുന്റെ കുഡുംബക്കാരുടെ വരുന്ന പുറകെ ജമ്പൂറിയുടെ കുഡുംബക്കാരും. എന്തുവേണ്ടു മറ്റുള്ള മാന്യന്മാരുമായി അന്തുന്റെ ഭവനം നിറഞ്ഞു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. യാത്രകൊണ്ടു മുഷിഞ്ഞ വസ്ത്രം മാറുന്നതിനുകൂടെ അന്നു സമയം കിട്ടിയില്ല. മലയാളത്തെ നമ്മുടെ സഭയുടെ വാർത്തയെപ്പറ്റിയും വിശ്വവിശ്രുതമായി ദിനംപ്രതിയെന്നപോലെ ഉൽകൃഷ്ടഗുണങ്ങളെ ചെയ്തുകൊണ്ടിരിക്കുന്ന വലിയമെത്രാച്ചനെപറ്റിയും അവിടുന്നു ചെയ്യുന്ന വിസ്മയകർമ്മങ്ങളെയും കേൾക്കുന്നതിനുള്ള അവരുടെ ആഗ്രഹവും കേട്ടതിലുള്ള സന്തോഷവും വളരെയാണു. ആളുകൾ സദാ വന്നുകൊണ്ടിരിക്കുന്നതിനാൽ വെളിക്കിറങ്ങി സഞ്ചരിപ്പാൻപോലും നിവൃത്തിയില്ല. ആകപ്പാടെ എല്ലാവർക്കും വളരെ സന്തോഷവും ബഹുമാനവുമാണു. ഇവിടെനിന്നും വിട്ടയക്കയില്ലെന്നുകൂടിയാണു അവരു

ടെ പറച്ചിൽ. ഇവിടെ പണിയിച്ചിട്ടുള്ള വലിയ പള്ളി കണ്ടു, വളരെ വലുതും വിശേഷവും മാർബ്ബിൾകല്ലുകൊണ്ടുതന്നെ തളം ചെയ്തിരിക്കുന്നതും ആണ. ഇവിടെയുള്ള സാധാരണ വീടുകൾക്കൂടെയും അങ്ങിനെതന്നെ മാർബ്ബിൾ ആണ. മിക്കവരും ഗൃഹസ്ഥന്മാരും മാന്യന്മാരും അവരുടെ ഭക്ഷണരീതിയും മറ്റും വളരെ വിശിഷ്ടതരങ്ങളുമാണ അതൊന്നും ഇപ്പോൾ വിസ്തരിക്കുന്നില്ല. ബഗദാദിൽ നിന്ന പുറപ്പെടുന്നതിനുമുമ്പു ഒരു പനികാരംഭിച്ചെങ്കിലും ദൈവകൃപയാൽ ഉടൻതന്നെ ആശ്വാസപ്പെട്ടു. ഇവിടെ സുഖക്കേടൊന്നുമില്ല. ഇപ്പോൾ വേനലാകയാൽ ഉഷ്ണവും ഉണ്ടു.

വിശേഷിച്ചും മാർ ഗ്രീഗോറിയോസു അബ്ദുള്ളാബാവായെ പാത്രിയർക്കീസായി തെരിഞ്ഞെടുത്തിരിക്കുന്നു. എല്ലാ ജനവും യാതൊരു ഭിന്നതയും കൂടാതെ ഏകാഭിപ്രായമായി ഐകകണ്ഠ്യേന തെരിഞ്ഞെടുത്തിരിക്കുന്നു. അതനുസരിച്ചു തുർക്കിയുടെ കല്പനയും വന്നു. കസ്തന്തീനോപോലീസിലെ മെത്രാച്ചന്റെ രസമേറിയതും യുക്തിയേറിയതും വാസ്തവമായതും ആയ അഭിപ്രായം എല്ലാവർക്കും വളരെ പിടിച്ചു. അദ്ദേഹം ഇപ്രകാരം പറയുന്നു- "ജീവഹാനിയെക്കുറിച്ചുള്ള ഭയം നിമിത്തം അദ്ദേഹം പ്രാണരക്ഷയ്ക്കായിമാത്രം റോമാക്കാരുടെ കുഴിയിൽ വീണുപോയെങ്കിലും അവരോടുള്ള പെരുമാററത്തിൽ അവസ്ഥയും, ലാഭവും, സുഖവും, ഉണ്ടായിരിക്കെ അതിൽനിന്ന വെളിക്കു ചാടുവാൻ പഴുതുണ്ടായപ്പോൾ വെളിക്കു ചാടിയതിനാൽ ഈ വിശ്വാസത്തിലുള്ള അദ്ദേഹത്തിന്റെ സ്ഥിരത വെളിപ്പെടുന്നു. ആയതിനാൽ പരിശോധനയിൽ സ്ഥിരവിശ്വാസിയായ ഇദ്ദേഹം തന്നെ പാത്രിയർക്കീസായിരിക്കണം." ഇതു എല്ലാവരേയും പ്രസാദിപ്പിച്ചതിനാലാണ ഐകകണ്ഠ്യേന സമ്മതിച്ചതു. വിസ്തരിച്ചു എഴുതുന്നില്ല. കോജ അന്തുൻ, അസ്സീസ്സ അഫന്തി, അബ്ദുൽഹാദ കശീശാ, അബ്ദുൽകറീം ശെമ്മാശു, മത്തായി ശെമ്മാശു ഇവരെല്ലാവരും അവിടെയുള്ള എല്ലാവരുടെയും ശ്ലാമാ ചോദിക്കുന്നു. മത്തായിശെമ്മാശ്ശൻ ഒരു എഴുത്തുകാരൻ എന്നു കേട്ട വിധത്തിൽ മാത്രമല്ലാ ഗൃഹസ്ഥനും വലിയകച്ചവടക്കാരനുമാണ. അനേകജോലിയുടെ കൂട്ടത്തിൽ സഭയെക്കുറിച്ചുള്ളവൈരാഗ്യമാണ ഇങ്ങനെപുസ്തകങ്ങൾ എഴുതുവാൻകാരണം. വളരെപുസ്തകം എഴുതുന്നുണ്ടു. നമുക്കും ആവശ്യമുള്ളപുസ്തകം ഇദ്ദേഹത്തെകൊണ്ടെഴുതിക്കാം. ഇത്രമാന്യനും അവസ്ഥക്കാരനുമായ ഇദ്ദേഹം എഴുതുന്നതിനും അദ്ധ്വാനപ്പെടുന്നതിനും തക്ക കൂലി കിട്ടുന്നില്ല. വളരെ നല്ലവനും ഭക്തിവൈരാഗ്യമുള്ളവനും സമർത്ഥനുമാണ. എന്നെ അദ്ദേഹത്തിന്റെ വീട്ടിൽ കൊണ്ടുപോയി പുസ്തകങ്ങളെല്ലാം കാണിച്ചുതന്നു. മലയാളത്തുള്ള പുസ്തകമെല്ലാം കൂടിയാലും അത്രയും പുസ്തകം കാണുകയില്ല. സിമ്മനാരിയിൽ എത്ര പുസ്തകമുണ്ടെന്നും ഏതുവയെല്ലാമാണെന്നും എന്നോടു ചോദിച്ചു. ഞാനെന്താണ ഉത്തരം കൊടുക്കേണ്ടതു? നേതാക്കൾ ഇതുവരെയും ആ കഥ ഗ്രഹിക്കാത്തതു വളരെ കഷ്ടംതന്നെ. എത്ര പാഴ ചിലവു ചെയ്യുന്നുണ്ടു അതിലൊരംശം മതിയായിരുന്നു. പണം തരാമെങ്കിൽ പുസ്തകം ഞാൻ ഒരു യാത്രയിൽ വസൂലാക്കാം. ഇവിടെയുള്ള എല്ലാ അമേമനികൾക്കും സുറിയാനി അറിയാവുന്നതിനാൽ ഇനിക്കു വളരെ ആശ്വാസമുണ്ടു. ഇതൊരു വലിയ വിശേഷംതന്നെ. പള്ളിയിൽ എല്ലാവരും മേശയോടടുത്തുനിന്ന പെൻകീസാ ശ്ഹീമാ മുതലായ നമസ്കാരം കഴിക്കുന്നുണ്ടു. വ്വ വയസ്സായ ഒരു കൊച്ചനോളം ഇനിക്കറിഞ്ഞുകൂടെന്നു പറഞ്ഞാൽ ബാല്യംമുതലുള്ള അവരുടെ പെരുമാററം മനസ്സിലാകാമല്ലൊ. രണ്ടുനേരവും പള്ളിനിറച്ചു ആളുകൾ കൂടും ഹാ എന്തു വിശേഷം. അമേമനികളും ബഹുരസമായി സുറിയാനി മിമറാകൾ ഉണ്ടാക്കും. അന്തുനെക്കുറിച്ചു നോക്കിയാൽ അദ്ദേഹം പലപ്പോഴും സുറിയാനിയിൽ എഴുത്തുകളും കൂടെ ചില മിമറാകളും അയക്കുക പതിവുണ്ടു. വിചാരിച്ചിരുന്നതിൽ പതിന്മടങ്ങു വിദ്വാനായിട്ടാണ കാണുന്നതു, അനേക സുറിയാനി പുസ്തകങ്ങളിൽ നല്ല നൈപുണ്യമുള്ള ആളാണ, ഒരു മല്പാന്റെ അറിവുണ്ടെന്നു പറവാൻ ഞാൻ ധൈര്യപ്പെടുന്നു. എന്നാൽ അദ്ദേഹത്തെക്കാൾ അറിയാവുന്ന ക്രിസ്ത്യാനികളും ധാരാളമുണ്ടു. ൧൦ വയസ്സിൽ താഴെ പ്രായമുള്ള കുട്ടികൾ നമസ്കാരമേശയ്ക്കു ചുറ്റും നിന്നു പ്രാർത്ഥിക്കുന്നതു കേട്ടാൽ ലോകത്തിലുള്ളതിലെക്കും ബലമേറിയ മാർബ്ബിൾ കല്ലുകൊണ്ടു പണിതിട്ടുള്ള പള്ളി ഇപ്പോൾ തകർന്നുവീഴുമൊ എന്നു തോന്നുമാറു അത്ര ഗാംഭീര്യമായിരിക്കും. ശബ്ദഭ

യങ്കരം നിമിത്തം ചെവി പൊളിക്കുന്ന എങ്കിലും വിരസം തോന്നാതിരിക്കത്തക്ക മാധുൎയ്യവും ആണ. സ്വൎഗ്ഗദൂതന്മാരും കൂട്ടത്തിൽ പ്രാൎത്ഥിക്കുന്നുണ്ടോ എന്ന തോന്നും. മലയാളത്തുകാരെ കണ്ടിട്ട അവൎക്ക മതി വരുന്നില്ല. വേറെയും ചിലരെ കൊണ്ടു പോരാഞ്ഞതു എന്താണെന്നാണ ചോദിക്കുന്നതു. എന്നോടുള്ള തൃപ്തിയും സന്തോഷവും എത്രമാത്രമെന്ന പറവാനില്ല. അടുത്തതിൽ വിസ്തരിക്കാമെന്നുവച്ചു ചുരുക്കുന്നു. ദൈവകൃപയാലും നിങ്ങളെല്ലാവരുടെ പ്രാൎത്ഥനാശക്തിയാലും ഞങ്ങൾക്കു ഒരുവിധം സൌഖ്യം തന്നെ. ശെമ്മാശ്ശൻ നിങ്ങളുമായുള്ള സംസൎഗ്ഗത്തിന്റെ സന്തോഷത്തെപറ്റി ഓൎത്തോൎത്തു ദുഃഖിക്കയും വളരെ വ്യസനിക്കയും ചെയ്യുന്നുണ്ടു. ഇടവിടാതെ എല്ലാവൎക്കും വേണ്ടി പ്രാൎത്ഥിക്കുന്നുമുണ്ടു. ദൈവം കൃപ ചെയ്തു വേഗം വന്നു കാണേണമെന്ന ആഗ്രഹിക്കുന്നു".

---

## സൂചനകൾ.

റെമ്പാൻസ്ഥാനം.—വലിയ തിരുമേനിയുടെ കല്പനപ്രകാരം മാർ ഈവാനിയോസു മെത്രാപ്പോലിത്താ തിരുമനസ്സുകൊണ്ടു പാമ്പാടി പള്ളി ഇടവകയിൽ മൂലക്കരെ കുറിയാക്കോസു ശെമ്മാശനു ഈ മാസം ൧൭-നു ശനിയാഴ്ച മാർ കുറിയാക്കോസിന്റെ തിരുനാളിൽ കശീശാപട്ടം കൊടുക്കയും അടുത്ത ഞായറാഴ്ച റെമ്പാനാക്കുകയും ചെയ്തിരിക്കുന്നു. ഈ പുതിയ റെമ്പാച്ചൻ തന്റെ സത്യത്തിനും സ്ഥാനത്തിനും അനുരൂപമായ വിധത്തിൽ സഭയ്ക്കു ഒരലങ്കാരമായി ഭവിക്കേണ്ടതിനു എല്ലാവരും പ്രാൎത്ഥിക്കണമെന്ന ഓൎപ്പിച്ചുകൊള്ളുന്നു.

⁂ ⁂ ⁂

ഒരുദാനം—മലങ്കര സുറിയാനി സുവിശേഷസംഘംവക സണ്ടേസ്കൂളുകളിലെ വാൎഷീകപരീക്ഷച്ചിലവുകൾക്കായി ഭാരവാഹികളുടെ പരിശ്രമംമൂലം മാവേലിക്കര പുതിയകാവു യാക്കോബായ സുറിയൻക്രിസ്ത്യൻ വേദവായന സംഘത്തിൽനിന്നും തല്ക്കാലം ൫ രൂപാ സിക്രട്ടറി കെ. ജെ. തോമ്മാസു പണിക്കരവൎകൾ അയച്ചുകൊടുത്തതിനെ സംഘക്കാർ സസന്തോഷം സ്വീകരിച്ചു അവരെ അനുമോദിക്കുന്നതായും ഇതുപോലെ മലങ്കരയുള്ള ഓരോ സംഘങ്ങളും മാന്യന്മാരും അവരുടെ ആവശ്യത്തെ അറിഞ്ഞു സണ്ടേസ്കൂളുകൾ, പ്രാൎത്ഥനയോഗങ്ങൾ, പുത്രക്രിസ്ത്യാനിയോഗങ്ങൾ ആദിയായി പലനല്ല ജോലികൾ നിൎവ്വിഘ്നം നടത്തിക്കൊണ്ടുപോകുന്നതിലേക്കു അവരെ സഹായിക്കുമെന്ന ആശിക്കുന്നതായും മറ്റും ഞങ്ങളെ തെര്യപ്പെടുത്തിയിരിക്കുന്നു.

⁂ ⁂ ⁂

പാത്രിയക്കാ തിരഞ്ഞെടുപ്പു.—മാറാൻ മാർ ഇഗ്നാത്യോസു അബ്ദുംശീഹ് പാത്രിയക്കീസുബാവാ അവൎകളെ അധികാരത്തിൽനിന്ന ഒഴിക്കണമെന്ന ഗവൎമ്മെണ്ടു ആവശ്യപ്പെട്ടതുമുതൽ പാത്രിയക്കീസിന്റെ ലൌകീക ചുമതലകൾ മൂസലിലെ മാർ ബെഹനാം ദിവന്നാസ്യോസു മെത്രാപ്പോലിത്താ അവൎകൾ നോക്കിവരുന്ന വിവരം ഇതിനു മുമ്പിൽ പ്രസ്താവിച്ചിരുന്നുവല്ലൊ. സ്ഥിരമായ ഒരു പാത്രിയക്കീസിനെ തിരഞ്ഞെടുക്കുന്നതിനു യോഗം കൂട്ടുവാൻ നിശ്ചയിച്ചു മലങ്കരെയുള്ള നമ്മുടെ മേല്പട്ടക്കാൎക്കും ക്ഷണക്കത്തു വരികയും അവിടെ കൂടുന്ന യോഗം ചെയ്യുന്ന നിശ്ചയങ്ങളെ സമ്മതിക്കുന്നതായി ഇവിടെനിന്ന മറുപടി അയക്കയും ചെയ്തിരുന്നു. ഇപ്പോൾ ഇതിലേക്കായി കൂടിയ യോഗം മാർ ഗ്രീഗോറിയോസു അബ്ദുള്ള മെത്രാപ്പോലീത്തായെ ഐകകണ്ഠ്യേന തിരഞ്ഞെടുത്തിരിക്കുന്നതായും ഈ തിരഞ്ഞെടുപ്പു ഗവൎമ്മെണ്ടിൽ അറിയിച്ചതിൽ പൊതുയോഗത്തിന്റെ സമ്മതത്തോടുകൂടിയാണെന്ന തെളിവു വാങ്ങിച്ചശേഷം ഗവൎമ്മെണ്ടു അംഗീകരിച്ചിരിക്കുന്നതായും തെരിഞ്ഞെടുക്കപ്പെട്ടയാൾ മര്ദ്ദീനിൽ വന്നെത്തിയാൽ ഉടൻ സ്ഥാനാഭിഷേകം ഉണ്ടാകുമെന്നും മൂസലിൽനിന്നും വിവരിക്കുന്ന എഴുത്തുകൾ കിട്ടിയിരിക്കുന്നു. തിരഞ്ഞെടുക്കപ്പെട്ട ഈ മെത്രാപ്പോലീത്താ കാലം ചെയ്ത പാത്രിയക്കീസുബാവായോടുകൂടി മലയാളത്തിൽ വന്ന മാർ ഗ്രീഗോറിയോസു ബാവായാണ. സുറിയാനി അറബി മുതലായ ഭാഷകൾക്കു പുറമെ ഇംഗ്ലീഷും ഇദ്ദേഹത്തിനു ധാരാളം അറിയാം. പ്രസംഗചാതുൎയ്യത്തിൽ അദ്വിതീയനാണെന്ന മലയാളത്തുവച്ചു നാം തന്നെ അനുഭവത്താൽ അറിഞ്ഞിട്ടുണ്ടല്ലൊ.